രാമായണം

# ഇരുപത്തിനാലുവൃത്തം.

പരിശോധകൻ,

ശാസ്ത്രപണ്ഡിതൻ
വേപ്പാട്ട കെ. അച്യുതവാരിയർ.

പ്രകാശകന്മാർ,
എസ്. റി. റെഡ്യാർ & സൺസ്,
വി. വി. പ്രെസ്സ് — കൊല്ലം.

—:*:—

32-ാം പതിപ്പ കാപ്പി—2000.

1112.

രാമായണം

# ഇരുപത്തിനാലുവൃത്തം.

ഹരിഃ ശ്രീ ഗണപതയെ നമഃ അവിഘ്നമസ്തു.

---

വെണ്മതികലാഭരണനംബികഗണേശൻ നിർമ്മലഗുണാകമലവി
ഷ്ണുഭഗവാനും നാന്മുഖനുമാദികവിമാതൃഗുരുഭൂതർ നന്മകൾവരുത്തുകന
മുക്കഹരിരാമ 1. ഉത്തമപുരാണപുരുഷന്റെ ചരിതാനാമുത്തമമിതാ
ദിരഘുനായകചരിത്രം ഭക്തിയോടുചൊല്ലുവതിനിന്നുതുനിയുന്നേൻ മു
ക്തിപദമേകുവതിനാശ്രുഹരിരാമ 2. രാക്ഷസകുലാധിപതിരാവണഭു
ജോഷ്മാ തീക്കനലിൽവീണുഴലുമത്രിദശപാളി പാല്ക്കടലിൽമേവിനപു
രാണപുരുഷന്റെ കാല്ക്കലടിപെട്ടുഭുവിവീണുഹരിരാമ 3. മാധവ!
ജയിക്ക മധുസൂദന! ജയിച്ചീടാധിശമനായഭവനീലഘനധാമൻ! സാ
ധുജനപാലന! നിബോധഗിരമസ്മാൻ പാഹിജഗദീശ്വരനമോസ്തു
ഹരിരാമ! 4. ഇത്ഥമമരസ്തുതികൾകേട്ടുപുരുഷാണാമുത്തമനുണർന്നഹ
ഹിമെത്തമേലിരുന്നു ഹന്തഭവദാഗമനകാരണമമർത്ത്യാസ്സാമ്പ്രതമിദംകി
മിതിചൊല്ക ഹരിരാമ 5. സാക്ഷിഭവതാവിദിതമിങ്ങുകിമിദാനീം സൂ
ക്ഷ്മതനുവായഖിലജന്തുഷു നിവാസ! ഈക്ഷണകലാചലനമാത്രതയിൽ
വിശ്വം തീർക്ക്തവവൈഭവമിതെന്തുഹരിരാമ 6. അപ്പടിജഗന്തിനജ
ന്തിസ്ഥലഭേദേ താമകരുണാവാരിദകാമവിവശായേ കേവലസുഖായ
നഹിതന്നെവിദിതംകിം തദപിഹതേവയമപീശഹരിരാമ 7. കേൾക്ക
മമവാക്യമരിസൂദന തവാജ്ഞാ വാർത്തപറയുന്നുദശകന്ധരദുരാത്മാ രാ
ക്ഷസനടക്കിഭുവനത്രയമശേഷം രൂക്ഷതഭയങ്കരമവന്നുഹരിരാമ 8. ശ
ങ്കരനവന്നുവരമേകിയതുമൂലം ശങ്കഭഗവാനെയുമതില്ലവനുനൂനം തൻ
കരതലേരചലചഞ്ചലനഹേതോസ്സങ്കടമവന്നധികമേകി ഹരിരാമ
9. വിക്രമനിധേ! ശൃണു പരാക്രമമവന്റെ ധിക്കൃതമഹേന്ദ്രനവനെത്തി
യദശായാം വക്ഷസിപിടിച്ചുവരവച്ചുമുഹുരച്ചോ! ദിക്കരികൾകൊമ്പുക
ളൊടിച്ചുഹരിരാമ 10. മല്പദമടക്കിയവനച്യുതഭവാനാൽ ദത്തമപി
വൃത്തിപദകല്പിതമവന്നായ് വയ്യൂണമവന്നാശനമഗ്നികരിയാതെകത്തണ
മധോഭുവിയൊളിഞ്ഞുഹരിരാമ 11. കൊല്ലുവതിനൊക്കെയമനങ്ങവമു
റിപ്പാൻ വല്ലഭമെഴുംനിരൃതിപാശികഴുകാനും മുല്ലമലരാദികളിറുപ്പതിനു
മെല്ലെ നല്ലപവമാനനെവഴങ്ങിഹരിരാമ 12. എട്ടുദിശിദീപമവനഷ്ട
മണിനാഗം കഷ്ടമിതുകെട്ടുപണിപെട്ടുഫണിരാജൻ പൂട്ടറതുറപ്പതിനു
വൈശ്രവണമാക്കി ചട്ടമിതിദുഷ്ടനിശിചാരിഹരിരാമ 13. സ്വംശേത

...ഭിതമഹാമണിപുരാഗ്രേ കുംഭമുഖരാക്ഷസരുതശക്തിവശവത്തീസ്തംഭമയനാസ്ഥസതിസമ്പ്രതിമഹാത്മാജംഭരിപുതാനഗതിഹന്ത! ഹരിരാമ 14 വാസ്തവമിതീശ! യമനേറിനടകൊള്ളും പോത്തിനുപിടിച്ചുപണി ചാട്ടകളിഴപ്പാൻ യൂത്ഥമതിവന്മരമിഴപ്പതിനു ചെത്തുപേത്തുമയിരാവതഗജമത്തഹരിരാമ 15. കാമവശനായവനുറക്കറയിൽവീണാൽ മാമകവിലാസിനികൾകാലുഴികവേണം മേനകനനപ്പതിനടിപ്പതിനുരംഭാഉർവ്വശിതിലോത്തമതളിക്കഹരിരാമ 16. സൂരികളെരാപ്പകൽ നടന്നുകരയിക്കും ശൌര്യനിധിരാവണനുടേട്ടജബലത്താൽ സൂര്യനുമുദിച്ചുദിശിനേരേനടകൊൾവാൻ പാരമിയലുന്നുപണിനാഥഹരിരാമ 17. മേദിനിയിൽമേവിനമഹീസുരവരാണാം വേദനകളെന്തുപുനരിന്നുപറവൂനാം വേദികളിൽനീളെനിണമൂത്തവർമുടക്കി യാഗഹവനാദികളുമൊക്കെ ഹരിരാമ 18. നഷ്ടയജനാലതിവിശന്നരിയകണ്ണും നട്ടഭയമോട്ടബത! നഷ്ടിപിടിപെട്ടും ദുഷ്ടരജനീചരദവാഗ്നിഘനധാരാ ദൃഷ്ടിമുനനൽകുകനമുക്കഹരിരാമ 19. ദേവകളിതേവമുരചെയ്തളവുദേവൻ ദേവകളൊടേവമരുൾചെയ്തുജഗദീശൻ ദേവതകളേ! മതി വിഷാദമിഹയൂയം വാനരകുലേഭുവിപിറക്കഹരിരാമ 20. അശരകുലാധമവധായശൃണുവേധാ ദാശരഥിയായുലകിൽഞാനിഹപിറപ്പൻ നാശമകലുംപുനരിതേവമുരചെയ്തു ഞാശുഭഗവാനഥമറഞ്ഞുഹരിരാമ 21. യോജഗദിദംസൃജതികാലഗുണശക്ത്യാ യോജഗദിദംസപദിപാതിപരമാത്മാ യോജഗദിദംഹരതിസോയമഖിലേശോ മേമനസിസംഭവതുനാഥഹരിരാമ 22. അല്ലലകററീടുവതിനാശ്രിതജനാനാം വില്ലുമമ്പുമായടവിതന്നിലെഴുന്നള്ളി ചൊല്ലെഴുന്നരാവണനെക്കൊന്നരഘുരാമൻ നല്ലതുവരുത്തുകനമുക്കഹരിരാമ 23. രാമഹരിരാമഹരിരാമഹരിരാമ രാമരജനീചരകുലാന്തകതൊഴുന്നേൻ പ്രാണനകലുംപൊഴുതുനിന്മഹിതരൂപം കാണണമെനിക്കതെളിഞ്ഞാശുഹരിരാമ 24.

രണ്ടാം വൃത്തം.

സൂര്യവംശപിറന്നഭൂപാലാനാം കോസലവിഷയങ്ങളിലുണ്ടായി നാമധേയമയോദ്ധ്യയെന്നിങ്ങനെ രാജധാനിപുരാഹരിഗോവിന്ദ 1. നാലുപാടുംവളഞ്ഞൊഴുകീടുന്ന നീലതോയസരയൂനദികെട്ടസാരമായകിടങ്ങുണ്ടുതീർത്തിട്ടു ചാരത്താമ്മാറുമേളത്തിൽഗോവിന്ദ 2. ഇന്ദ്രസമ്പത്തിനെക്കളിയാക്കീടും ഭദ്രസമ്പത്തങ്ങുണ്ടതിലെത്രയും ചന്ദ്രമണ്ഡലത്തൊടുരുമ്മീടുന്നരത്നമാടങ്ങളുണ്ടതിൽഗോവിന്ദ 3. ദിവ്യരത്നങ്ങളെക്കൊണ്ടുദീപങ്ങൾസവ്യസാചികൾവില്ലാളിവീരന്മാർഹവ്യഗവ്യങ്ങളെക്കൊണ്ടുനിത്യവും ദിവ്യദേവതാപൂജനംഗോവിന്ദ 4. പത്തരമാററിൽപൊന്നുകൾരത്നത്താൽ വിസ്താരത്തിൽചമച്ചുകിടക്കുന്ന പത്തനങ്ങളും പത്തുനൂറായിരം ചിത്തരമ്യമിതെത്രയുംഗോവിന്ദ 5. മന്ദിരംതോറുമിന്ദിരങ്ങളും മന്ദംമന്ദംമുരണ്ടുനടകൊണ്ടു സുന്ദരാംഗിമാരാനനത്തെക്കണ്ടിട്ടംബുജാതങ്ങളെന്നോർത്തുഗോവിന്ദ 6. മന്നീരേഴുംകടക്കുന്നകൊ

ണ്ടുടൻരത്നമാക്കിച്ചമച്ചതികത്താക്കുംകന്നൽകണ്ണിമാരുണ്ടായിപണ്ടതിൽ
മിന്നൽപോലെവിളങ്ങീടുഗോവിന്ദ 7. മേദിനീതിലകംപോലെമേ
വുന്നരാജധാനിയിലുണ്ടായിപണ്ടൊരു മേദിനീപതിമൌലിദശരഥ നാമ
ധേയവാനേകദാഗോവിന്ദ 8 ഏഴുസാഗരമേഖലയാകുന്നോരൂഴിതന്നിൽ
നിറയുന്നലോകരെ ഏഴകോഴകൾകൂടാതെരക്ഷിച്ചു നാഴികതോറുംരാ
ജാവുഗോവിന്ദ 9. വീര്യശൌര്യപരാക്രമത്തെക്കൊണ്ടു സൂര്യപുത്രനെ
നന്ദിപ്പിച്ചെത്രയും സർവ്വസമ്പത്തെനാട്ടിൽവളത്താനങ്ങുവീമണ്ഡലനാ
യകൻഗോവിന്ദ 10. കള്ളരെന്നുള്ളശബ്ദമരിപ്പമായ്യുള്ളരേപുനരുള്ളു
ധരിത്രിയിൽ ഉള്ളിലാധിമഹാവ്യാധിലോകാനാം തള്ളിനീങ്ങിപ്പോയ
ക്കാലംഗോവിന്ദ 11. കൌസല്യാകൈകേയിസുമിത്രാംഗനാസൌശീല്യാ
ദിഗുണങ്ങളിലന്നവർ ശൈഥില്യംവളക്കുംമാനസേധർമ്മവൈകല്യംവരാ
തെകണ്ടുഗോവിന്ദ 12. അശ്വങ്ങൾപെരുമാററിയവനിയിൽ അ
ശ്വമേധങ്ങൾചെയ്യവനശ്രാന്തം വിശ്വദേവതാമോദംവളർത്തിനാൻ
വിശ്രുതകീർത്തിരാജാവുഗോവിന്ദ 13. സന്തതിപുനരില്ലാഞ്ഞുസന്തതം
സന്താപപ്പെട്ടിരിക്കുന്നഭൂപന ചിന്തമററൊന്നിലില്ലജഗത്ത്രയസന്താന
ത്തിനുമാനസേ ഗോവിന്ദ 14. ഖിന്നംപാരംവിശക്കുന്നവനുണ്ടോ അന്ന
മെന്നിയേമററൊന്നിൽകൌതുകംഎന്നപോലെചമഞ്ഞുസുതാർത്ഥിക്കന്ന
ന്യസമ്പൽസുഖങ്ങളിൽഗോവിന്ദ 15. പുത്രപ്രാപ്തിക്കുപായമുന്നു
ടൻ ഭദ്രമന്ത്രിസുമന്ത്രവചനത്താൽ പുത്രകാമേഷ്ടികർമ്മംതുടങ്ങിനാ ഋ
ശ്യശൃംഗമഹാമുനിഗോവിന്ദ 16. ഹവ്യവാഹനകുണ്ഡത്തിൽ നി
ന്നുണ്ടായ് ദിവ്യനായൊരുപൂരുഷനന്നേരം കയ്യിൽമേവിനപായസം ഭൂ
പന്റെ കയ്യിൽവച്ചുമറഞ്ഞുടൻഗോവിന്ദ 17. അർദ്ധിച്ചങ്ങുകൊടു
ത്തതിനാലവരർദ്ധമർദ്ധംകൊടുത്തുസുമിത്രയ്ക്കു് ബുധമോദംഭുജിച്ചവർമൂവ
ർക്കും ഗർഭമുണ്ടായിവർദ്ധിച്ചുഗോവിന്ദ 18. മുപ്പാരെപ്പേരുമുള്ളിലടക്കുന്ന
പത്മനാഭനെത്തന്നുള്ളിലാക്കീടും പത്മലോചനാഭാഗ്യംപുകഴ്ത്താ
മോ പത്മസംഭവനുംഹരിഗോവിന്ദ 19. പൊന്മണിക്കുംഭംപോലെ
വിളങ്ങുന്ന നന്മുലയിണചാഞ്ഞുകൌസല്യേടെ ഇമ്മൂന്നുലോകംപെററ
ഹരിജന്മം കാണ്മാനെന്നപോലെഹരിഗോവിന്ദ 20. ലോകരാവണ
രാവണഭീതികൊണ്ടാകുലരായിദേവകളെങ്കിലും ആകെത്തിങ്ങിമദിച്ചുദി
വാനിശം ജായമാനേഹരൌഹരിഗോവിന്ദ 21. വക്രവൃത്തികൾപാ
ട്ടുംപരസ്പരം വിക്രമിക്കുന്നവാറുനവഗ്രഹം ഭദ്രരാശികളിൽസ്ഥിതിചെ
യ്യപോൽചക്രപാണീടെജന്മനിഗോവിന്ദ 22. നാകഭേരികൾതാ
നേമുഴങ്ങിയും ലോകമാനസജാലംതെളികയും നാകനാരികളാടിയും
പാടിയുംതോയരാശിതെളികയുംഗോവിന്ദ 23. നക്ഷത്രങ്ങൾതെളിഞ്ഞു
ഗഗനത്തിൽ ദിക്കുകൾപത്തുമൊക്കെപ്രകാശിച്ചു അർക്കസോമനുംസുപ്രഭ
കൈക്കൊണ്ടു ലക്ഷ്മിവർദ്ധിച്ചുഭൂമിയിൽഗോവിന്ദ 24. ശാന്തവിപ്രഗൃ
ഹങ്ങളിലഗ്നികൾ പൂർവ്വശാന്തങ്ങൾകത്തിജ്വലിച്ചുടൻ കാന്താരദ്വീ
പിസിംഹാദിസർപ്പങ്ങൾ ജാതിവൈരംവെടികയുംഗോവിന്ദ 25. സൂ

ഉഷഃകാലമണഞ്ഞതറിയിപ്പാൻ ദൂതനെപ്പോലെനീളെനടന്നുടൻ പൂതിഗ
ന്ധംകളഞ്ഞുസുഗന്ധവാ നായിവീശിതദാവായു ഗോവിന്ദ 26. യാ
തുക്കരികൾനീക്കിക്കളവാനും ലോകകൈരവബോധംവളത്താനും കൌ
സല്യാദേവിപൂർവ്വാചലേരാമചന്ദ്രൻജാതനായമ്പോടുഗോവിന്ദ 27.
രാമചന്ദ്രംജനിപ്പിച്ചുകൌസല്യാദേവി കൈകേയിപെററുഭരതനെലക്ഷ്മ
ണനെയുംശത്രുഘ്നനാമാനം പെററുനല്ലസുമിത്രയുംഗോവിന്ദ 28. അ
ക്കൻമേടത്തിൽവ്യാഴവുംചന്ദ്രനും കക്കടകത്തിലന്നേരംനില്ക്കുന്നു അക്
പുത്രൻതുലാത്തിലും ഭാഗ്ഗവനത്യുച്ചസ്ഥിതനായിട്ടുംഗോവിന്ദ 29. അ
ഞ്ചുണ്ടുപോൽഗ്രഹങ്ങളങ്ങുച്ചത്തിൽ പിന്നെപ്പഞ്ചമഹായോഗമുണ്ടു
പോൽ ചന്ദ്രൻവ്യാഴത്തോടൊന്നിക്കകാരണം കേസരിയോഗമുണ്ടു
പോൽഗോവിന്ദ 30. ദൃഷ്ടിയിൽചൊവ്വാനിന്നതുകാരണം കഷ്ടമു
ണ്ടുകളത്രംനിമിത്തമായ് കണ്ടകശ്ശനിഹേതുവായിട്ടുടൻകാട്ടുപുക്കുവസി
ക്കണംഗോവിന്ദ 31. പുത്രകാരകനുച്ചസ്ഥനാകയാലുണ്ടാം നല്ലൊ
രുപുത്രനൊട്ടുക്കത്തു പത്താമിടത്തുഭാസ്കരൻനില്ക്കയാൽ കമ്മശക്തിയുമു
ണ്ടുപോൽഗോവിന്ദ 32. ഉണ്ണിയുണ്ടായസന്തോഷംകൊണ്ടുടൻ പു
ണ്യലോകായഭൂതികൊടുക്കയാൽ അലവട്ടംകുടതഴയെന്നിയെ ശേഷി
ച്ചില്ലൊന്നുംഭൂപനുഗോവിന്ദ 33. നാലുകയ്യുള്ളവിഷ്ണുവിനെപ്പോലെ
നാലുപുത്രന്മാരെക്കൊണ്ടുരാജാവുംനാലുദന്തങ്ങളുള്ളമാഹേന്ദ്രമാം വാര
ണംപോലെശോഭിച്ചുഗോവിന്ദ 34 ഗോവിന്ദാഹരിഗോവിന്ദഗോ
വിന്ദാ ഗോവിന്ദാഹരിമാധവപാഹിമാം ജാനകീനയനാമൃതഭാജന
രൂപംകാണമാറാകണംഗോവിന്ദ 35.

## മൂന്നാം വൃത്തം.

കമലദലലോചനാപു മമലകരപാദതലമസകലകളാക്ഷരമൊടരു
ളിനൊരുഗീരുകളും അതിവിശദദന്തരുചിമൃദുഹസിതമാനനവുമകതളി
രിലാകമമപരമരഘുനാഥജയ 1. ത്രിഭിരവരജൈരഖിലജനനയനമോ
ദകരനമലയശസാചസഹ വിപുലഗുണദാശരഥിപ്രതിപദമുദനാഥള
വസപദിവവൃധേതദനുസകലജനവന്ദ്യതനുപരമരഘുനാഥജയ 2. നാ
ലുനിജചെറിയചിലബാലകരിലിയലിനൊരു ലീലകളിൽമുദിതനരപാ
ലമണിനിജയുവതിചാലേമുലപുണർന്നിരുന്നകാലമഥ കുശികസുതനാല
യത്തിനടുത്തുവന്നുരാമരഘുനാഥജയ 3. നാലുദിവസനയാകുംഭൂപ
തികൾമണിമകുടമാലകൊണ്ടു പരിലസിതപദകമലയുഗളതവ ബാലക
നെത്തരികയിന്നു യാഗക്രിയകഴിച്ചുകൊൾവാനാലംബനമൊരുവരില്ല
രാമരഘുനാഥജയ 4. മുനിപ്രവരകുശികസുതചെറുപ്പമത്രേമമകനു
നമുക്കിവനെപ്പിരിഞ്ഞിരുന്നാലരക്ഷണവുംപൊറുക്കയില്ല സമസ്തകമ്മ
പ്രതിപക്ഷികൾകഴുത്തറുത്തുസവനരക്ഷവരുത്തുന്നുണ്ടു വയമപിചരാമര
ഘുനാഥജയ 5. ചെറുപ്പമല്ലതവമകനുജഗത്ത്രിതയപരമഗുരു വലിപ്പ
വുമിന്നവനെത്രയെന്നറിഞ്ഞതില്ലയൊരുപുരുഷൻ വലിപ്പമെഴുമസൃക്കുവ
നമഹൽപാലകനിവനതിനുവികല്പമില്ലനൃപതിവരരാമരഘുനാഥജയ

6. നമുക്കിവനെന്നൃപതിമണിതരികയില്ലെന്നുറച്ചുമുനി മനക്കരുന്നിൽ
കുപിതനായിപ്പുറത്തുപുറപ്പെട്ടമളവിൽ കൊട്ടക്കയത്രെയുചിതമെന്നുവ
സിഷ്ഠമുനിവചനംകേട്ട കൊട്ടത്തുവിട്ടനിജമകനെ രാമരഘുനാഥജ
യ 7. ലോകത്രയകൃതസുകൃതപൂരമൊരുതരുണതയി ലേവംവിധംചമ
ഞ്ഞുകൊണ്ടുചാലേപുറപ്പെട്ടമളവിൽ തപത്രയനികരങ്ങളും ദൂരംവഴി
ഗമിപ്പതിന്നങ്ങാരംഭിക്കത്തുടങ്ങിഹരിരാമരഘുനാഥജയ 8. അത്തമോദംദ
ശരഥൻെറകാൽത്തളിരിൽ വണങ്ങിവീണുകൃത്തശരംകുലചിലയുംചേ
ർത്തുനിജകരതളിരിൽവാത്ത്മുനിപറയുന്നതുംകേട്ടസുഖിച്ചുദിതധൃതിപോ
യ്ത്തുടങ്ങിനൃപതനയർരാമരഘുനാഥജയ 9. ബലയുമതിബലയുമിതിമ
നയുഗളമുപദേശിച്ചു വിശപ്പുദാഹംകളയിപ്പിച്ചുസരയൂനദികടന്നട
നെ വലിയചിലവനംപൂകുമ്പോൾ വലിയചിലനിനദംകേട്ടിട്ടലക്കലു
ക്കപിടിച്ചുമുനിരാമരഘുനാഥജയ 10. പെരിയമലകരചരണയുഗളങ്ങ
ളെധരിച്ചുകൊണ്ടുവരുന്നപോലെരജനിചരിവരവുകണ്ടുപറഞ്ഞുമുനിന
രഭോജിനിഇതതാടകവരുന്നുദശരഥതനയ! ശരംതൊട്ടക്കവിരവിനൊട്ട
രാമരഘുനാഥജയ 11. അതിചുവന്നതലമുടിയുംവലിയഗുഹകണക്കെവാ
യുംചുവന്നവട്ടപ്പരിശപോലെ ചുവന്നകണ്ണിൻമിഴികൾരണ്ടും പെരിയവ
ല്ലും കണക്കെവയറരിയപദക്രമണംകൊണ്ടുധരണിതലംകുലുക്കിവന്നുരാമ
രഘുനാഥജയ 12. വീണടിഞ്ഞമുലകൾകൊണ്ടങ്ങാഞ്ഞടിക്കമെടികൾ
കൊണ്ടുപാഞ്ഞുമൃഗപടലിദിശിചാഞ്ഞുതരുനികരങ്ങളും പാഞ്ഞുവന്നു
പിടിച്ചുരിയപ്രാണങ്ങളെക്കളയുംമുമ്പെ ബാണംകൊണ്ടുകൊട്ടക്കരസി
രാമരഘുനാഥജയ 13. ഒരുത്തിയെന്നുനിനച്ചുനീയും വധിപ്പതിന്നുമ
ടിക്കവേണ്ടാ പെരുത്തദുഷ്ടവധംനിനക്കു വിധിച്ചുവിധിയിതെന്നറിക ത
ടിച്ചിവന്നുപിടിച്ചുനമ്മെക്കടിച്ചുതിന്നുന്നതിന്നുമുമ്പെ കൊട്ടക്കരസിവി
ശിഖംകൊണ്ടു രാമരഘുനാഥജയ 14. ഭൂമണ്ഡലംവിഴുങ്ങുവാനായ്
വാപിളൎക്കമസുരസുതാ ദീൎഘജിഹ്വചവിഹതയായി വാസവനാലൊരുദി
വസം ലോകംമൂന്നുമനിന്ദ്രമാവാൻസേവിച്ചോരുഭൃഗുപത്നിയെ വാസു
ദേവൻകഴിച്ചുപണ്ടു രാമരഘുനാഥജയ 15. മൂൎത്തവരപരശുകൊണ്ടു
ഭാൎഗ്ഗവനുംമുറിച്ചുനിജ ധാത്രിയുടെകഴുത്തുപണ്ടിതോൎക്കഹൃദിരഘുതിലക
പാൎക്കരുതു കുലയ്ക്കുവില്ലുചേൎക്കയമ്പുപവഴിതന്നിൽ രാക്ഷസിയെക്കഴിക്ക
ശിവരാമരഘുനാഥജയ 16. പിടിച്ചുകൊണ്ടുകടിച്ചുതിന്നുന്നവർകളു
ടെകുടലുനിണമുടലിലണിഞ്ഞിതവരുന്ന തടിച്ചുയൎന്നരജനിചരി തൊട്ട
ക്കശരം ചെവികഴിയെവലിച്ചുനോക്കിട്ടടനയയ്ക്കുമടിയ്ക്കരുതുമനുതിലക!
രാമരഘുനാഥജയ 17. ഇത്ഥംമുനിവചനംകേട്ടപെൺകൊലയിലു
ദിച്ചകൃപതൻശരത്തിൻമുനമേൽവച്ചിട്ടമ്പിനൊട്ട വലിച്ചോന്നെയ്തു അ
മ്പുകൊണ്ടുരജനിചരിമുമ്പിൽത്തന്നെമരിച്ചുവീണു വമ്പിച്ചോരു മലക
ണക്കെരാമരഘുനാഥജയ 18. ബുദ്ധിമതിരഘുവരനിൽസിദ്ധമാക്കി
ധനുർവ്വേദത്തെ സിദ്ധാശ്രമംഗമിച്ചുമുനിശുദ്ധകൎമ്മംതുടങ്ങുമപ്പോൾ ഉദ്ധ
താംനിശിചരരുംവിഘ്നങ്ങളെത്തുടങ്ങുന്നേരം യുദ്ധംചെയ്തുരഘുതില

കൻ രാമരഘുനാഥജയ 19. യാഗംമുനിതുടങ്ങുന്നതിൻമീതെചെന്നുനിറയും ചിലനീലജലധരപടലിപോലെനിശിചരനിവഹംരാമശരനികരങ്ങളുംമാറിലൂടനുടൻതറച്ചുനാലുദിശിപറന്നുപോയിരാമരഘുനാഥജയ 20. ബാഹുബലംപെരുകിയസുബാഹു ഭുവിമരിച്ചുവീണുരാമശരദലിതഗളനാളനവരുധിരതനുജീവിച്ചുടനിരിക്കത്തന്നെ മാരീചനുമരണമെത്തുമാറുനിജശരമയച്ചു രാമരഘുനാഥജയ 21. ശാപംകൊണ്ടൊരഹല്യപണ്ടുപാറയായ്ക്കിടക്കുന്നതിന്മീതെചെന്നുചവിട്ടുന്നേരം ശാപമകന്നവളുമുടൻചാരുസ്മിതമധുരമുഖിനാരിയായിച്ചമഞ്ഞരിയ ഗൌതമന്റെയരികിലായിരാമരഘുനാഥജയ 22. ആശ്ചരിയമധികതരംവാച്ചുമുനിപടലികളുംകാഴ്ചകണ്ടുസുഖിച്ചധികംകൂപ്പിത്തൊഴുമളവുപരി അത്തമോദംപെരുമ്പറകൾതാക്കിസുരപടലികളുംവാഴ്ത്തുന്നതുംചെവിക്കൊണ്ടൊരുരാമരഘുനാഥജയ 23. മിഥിലയിലങ്ങകത്തുപുക്ക സകലവരനൃപസമക്ഷം പുരഹരന്റെപെരിയവില്ലുമൊടിച്ചരിയജനകനൃപദുഹിതൃകര പരിഗ്രഹണംകഴിച്ചുദശരഥനുമായിപുരിയിൽനിന്നുവിനിർഗ്ഗമിച്ചു രാമരഘുനാഥജയ 24. പാരിച്ചൊരുമഴുവെട്ടുഘോരവരസമരങ്ങളിൽപാരിലുള്ളമുടിക്ഷത്രിയവീരരുടെകഴുത്തറുത്തുചോരവെള്ളപ്പെരുമ്പുഴയിൽനീരാടിയമുനിപ്പെരുമാൾ നേരെവന്നുവഴിതടുത്തുരാമരഘുനാഥജയ 25. പുരത്രയത്തെപ്പൊരിച്ച മമപരമഗുരുപുരഹരന്റെ കുലവില്ലിനെയൊടിച്ചുനിന്റെ കരമൊടിപ്പനിതിപ്രഗൽഭം പറഞ്ഞടുത്തമുനിവരന്റെ കനൽക്കണ്ണുകൾമിഴിച്ചുകണ്ടു ഭയപ്പെട്ടോടിപടജ്ജനങ്ങൾ രാമരഘുനാഥജയ 26. ജഗൽപവിത്രതരപുരുഷരെതിർപ്പതിന്നുതുനിഞ്ഞളവിൽ രവിപ്രഭകളുടലിൽജനനയനങ്ങളിലടിപ്പിച്ചുടൻ പതപ്പിൽവിളിച്ചനുസരിച്ചു സമർപ്പിച്ചുതൽകുലചിലയും മുനിപ്രവരൻനടന്നുമെല്ലെ രാമരഘുനാഥജയ 27. മിഴിച്ചുനിന്നസമസ്തജനം ജയിച്ചുഎന്നങ്ങുറയ്ക്കുമാറുകഴിച്ചുയുദ്ധമവിടെനിന്നു മടിച്ചപടജ്ജനവുമായി പിടിച്ചുകളിയകംപടികൾനടത്തി കുടതഴപിടിപ്പിച്ചുദിച്ചുരുചിപുരിയിൽപുക്ക രാമരഘുനാഥജയ 28. രാമരഘുനാഥജയ! രാമരഘുനാഥജയ! രാമരഘുനാഥജയ! രാമരഘുനാഥജയ! രാമതവപാദങ്ങളിൽവീണുതൊഴുമെങ്ങളുടെ പാപമകററീടുശിവരാമരഘുനാഥജയ.

നാലാംവൃത്തം.

സുരപുരിയൊടുസമമാകുംനിജ പുരിയിൽപുക്കുടൻരഘുനാഥൻ തരുണിമാർമണിമകുടസീതയോടൊരുമിച്ചുവാണുഹരിനംബോ 1. ഭരതൻ മാണ്ഡവീപതിയുമൂർമ്മിളാപതിലക്ഷ്മണനുമനുദിനം ശ്രുതകീർത്തിപതിയഥ ശത്രുഘ്നനുമൊരുമിച്ചുപുക്കഹരിനംബോ 2. ഭരതലക്ഷ്മണാനുജനേയും രാജാവയച്ചു മാതുലഭവനത്തിൽ ഇരിക്കുംകാലത്തു നിനച്ചിതോരോരോ ഹൃദയകൌതുകംഹരിനംബോ 3. മകനിലേറിയകനിവുലോകർക്കു പെരുതെന്നപോലെയനുദിനം യുവരാജാവാക്കമിവനെ നാമെന്നു മനസികല്പിച്ചുഹരിനംബോ 4. ദശരഥാത്മജവരനഭി

ഷേകമുടനുണ്ടെന്നപോലൊരുവാർത്ത ദിശിദിശിനീളെപ്പുകൾപൊങ്ങി ജയജയഘോഷങ്ങളും ഹരിനംബോ 5. വസിഷ്ഠമാമുനിസൌഷ്ഠവമായിവിശിഷ്ടകർമ്മങ്ങൾതുടങ്ങുമ്പോൾ അധിഷ്ഠാനമിട്ടുമുടക്കിരാമന്റെ കനിഷ്ഠമാതാവുഹരിനംബോ 6. അഭിഷേകമെന്റെമകനേചെയ്യാവുവിപിനേരാമനെയയയ്ക്കേണം ഇവപണ്ടുചൊന്നവരമിന്നുരണ്ടും തരികകാന്താനീഹരിനംബോ 7. അസുരശസ്ത്രങ്ങളുടലിലേററനും പരമിത്രയില്ലപരിതാപം രമണീവാഗസ്ത്രമുടലിലേററപ്പോൾ ഭുവിവീണുമോഹിച്ചുരിനംബോ 8. കൊട്ടുംക്രൂരേപാപി! മമകൈകേയിനിൻകൊട്ടവചനത്താലുടനേഞാൻ യമപുരിപുക്കിട്ടിരിക്കുമെന്നതുമറികദൈതേനീഹരിനംബോ 9. വിരവിലിങ്ങനെകലുഷതപൂണ്ടപരമതാതന്റെവചനത്താൽ പരമാനന്ദിച്ചുപറഞ്ഞുശ്രീരാമൻ ചരണംകുമ്പിട്ടുഹരിനംബോ 10. ഭരതമൂർദ്ധാവിലവനീപാലനംഘനഭാരത്തെവിന്യസിക്കയാൽ തിരുവുള്ളമെന്നിൽ പെരുത്തുതാതനെന്നനമന്ന്യേഞാനും ഹരിനംബോ 11. സുഖദുഃഖങ്ങൾവന്നനുഭവിക്കുമ്പോളിളകാതെചിത്തമലരിങ്കൽ പരചിൽക്കാതലേശരണമായിട്ടുകരുതിക്കൊൾകനീഹരിനംബോ 12. വനവാസത്തോളംസുഖമില്ലൊന്നുമേ നമുക്കെന്നുകല്പിച്ചുറച്ചുടൻ വനിതാലക്ഷ്മണസഹിതനായ് മെല്ലെപ്പുറപ്പെട്ടുരാമൻഹ രിനംബോ. 13. മണിക്കിരീടവുംമകരകുണ്ഡലംവനമാലപാദകമലവും മലർമാതുചേരുംതിരുമാറുംഎന്റെമനസ്സിൽതോന്നേണം ഹരിനംബോ 14. മരതകക്കല്ലിൻനിറമൊത്തനിന്റെ തിരുമേനിഎന്റെമനക്കാമ്പിൽ കരുതീടുമാറുവരമരുളേണംകരുണാവാരിധേ! ഹരിനംബോ 15.

### അഞ്ചാം വൃത്തം.

കല്യാണരൂപിവനത്തിന്നുപോവാൻ വില്ലുംശരംകൈപ്പിടിച്ചോരുനേരം മെല്ലെപ്പുറപ്പെട്ടുപിന്നാലെസീതാ കല്യാണിനീദേവിശ്രീരാമരാമ 1. മോദേനകൂടെപ്പുറപ്പെട്ടസീതാം കോദണ്ഡധാരീസമാലോക്യരാമൻ ഔദാര്യശാലീരമേശൻപറഞ്ഞു വൈദേഹിതന്നോടുശ്രീരാമരാമ 2. കാന്താരവിന്ദായതാക്ഷീമനോജ്ഞേ! കാന്താരവാസംനിനക്കാവതല്ല ശാന്തേ! കുടുംബപ്രിയേ! താതപാദംകാന്തേഭജിച്ചീടുശ്രീരാമരാമ 3. വൈദേഹീ പോരേണ്ടപോരേണ്ടബാലേപൈദാഹശാന്തിക്കുപായങ്ങളില്ലേ ഹേദേവി! കല്ലുണ്ടുമുള്ളുണ്ടുകാട്ടിൽ പാദവ്യഥയ്ക്കുണ്ടുശ്രീരാമരാമ 4. വ്യാളങ്ങൾസാലാവൃകദ്വീപിവൃന്ദം വ്യാളീതരക്ഷുക്കൾകാട്ടാനയുണ്ടേ കാളുന്നതീയുണ്ടുപോരേണ്ടബാലേ! നീലാരവിന്ദാക്ഷിശ്രീരാമരാമ 5 എന്നാശുപുത്രൻവനത്തിന്നുപോയാൽ പിന്നെപ്പുരീവാസമെന്തിന്നുവേണ്ടി നിന്നോടുകൂടീട്ടുപോരുന്നുഞാനും എന്നാൾമനോജ്ഞാംഗിശ്രീരാമരാമ 6. സൌഭ്രാത്ര്യമുൾക്കൊണ്ടുപോവാൻമുതിർക്കും സൌമിത്രികൈക്കൂപ്പിനിന്നോരുനേരം സൌമിത്രിമാതാവുചൊന്നാളിവണ്ണം സൌമിത്രിതന്നോടുശ്രീരാമരാമ 7. അച്ഛൻനിനക്കിന്നുശ്രീരാമചന്ദ്രൻ അമ്മോ! വരാസീതമാതാവുതാൻകേൾ ഇച്ഛിച്ചകാന്താരമിന്നു.

ണ്ടയോദ്ധ്യാ കല്പിച്ചുപൊയ്ക്കൊൾക ശ്രീരാമരാമ 8. ഗാഢംവളൎന്നോ
രുദുഃഖേനലോകർ ചാടിച്ചുകണ്ണീരുമാബാലവൃദ്ധം ചാടിപ്പുറപ്പെട്ടു തഃ
രേസരയ്വാഃ കൂടെത്തുടൎന്നു ശ്രീരാമരാമ 9. നാരീശിരോമാലകൈകേ
യിചിത്തം പാരിത്തകംകാരിരിമ്പിന്നുതുല്യം രാമാനനംകാൺകിലേവ
ക്കചിത്തം ശൈഥില്യമാകാത്തുശ്രീരാമരാമ 10. കൂനീഗിരംകേട്ടു
കൈകേയിമാതാ മാനിച്ചുചൊല്ലുന്നവാചാമഹാത്മാ ദീനത്വമുൾക്കൊ
ണ്ടതാതാജ്ഞരാമൻ മാനിക്കവേണ്ടീലശ്രീരാമരാമ 11. കാണിക്ക
ണംനിന്നെവേർവിട്ടിരുന്നാൽ ദീനത്വമുൾക്കൊണ്ടുദുഃഖിക്കമസ്മാൻ കാ
ണാതെവേർവിട്ടുനീപോകിലിപ്പോൾ പ്രാണങ്ങൾ പോകുന്നുശ്രീരാമരാ
മ 12. പാരിച്ചുകണ്ണീരൊലിപ്പിച്ചുതാതൻ ചാരത്തുവന്നങ്ങുനില്ക്കുന്ന
നേരം ചാരുസ്മിതംതൂകിവന്ദിച്ചുപോയി ശ്രീരാമചന്ദ്രോപിശ്രീരാമ
രാമ 13. ഇന്നെത്രദൂരംനടക്കേണമാൎയ്യാ എന്നങ്ങുഭൂയോപിഭൂയോപി
ചൊല്ലും വാമാക്ഷിസീതാജനിപ്പിച്ചുകണ്ണീർ പ്രാഥമ്യമായന്നുശ്രീരാമരാ
മ 14. രാമാംഘ്രിതട്ടുന്നുപാഷാണവുംപോയ് സ്ത്രീരൂപമായ്ക്കുന്നുവെന്നോ
ൎത്തുതന്നെ സീതാനസസ്മാരപാദവ്യഥാന്താം സഞ്ചാരഖിന്നാപിശ്രീരാ
മരാമ 15. സംഗംമുഴുക്കംഗുഹനോടുസഖ്യം ഭംഗ്യാകഴിച്ചിംഗുദീശാ
ഖിമൂലേ മംഗല്യമായ്തീൎത്തപൎണ്ണാലയത്തിൽ കല്യാണമായ്പൂക്കശ്രീ
രാമരാമ 16. അംഗാരനേത്രനെട്ടുത്തങ്ങുചൂടുംശൃംഗാരമാലാംമഹാ
ശോഭിരാമൻ ഭംഗ്യാജടാവല്ക്കലത്തെധരിച്ചു ഗംഗാംകടന്നഹരേരാമ
രാമ 17. മിത്രപ്രഭാവൻഭരദ്വാജവാചാ ചിത്രാചലേപൎണ്ണശാലാ
കുടീരേ മിത്രത്വയത്തെസ്സുഖിപ്പിച്ചിരുന്നു ഭദ്രായമാചാരുശ്രീരാമരാമ
18. ശ്രീരാമചന്ദ്രേഗതേചിത്രകൂടം വാരാന്നസൗമിത്രിസീതാസമേതേ
പാരിച്ചദുഃഖംമനക്കാമ്പിലപ്പോൾ ശ്രീരാമതാതന്നുശ്രീരാമരാമ 19.
പുത്രാൎത്തികൈക്കൊണ്ടുദുഃഖിച്ചുതാതൻ സ്വൎഗ്ഗത്തിലുൾപ്പൂക്കവെന്നുള്ള
വൃത്താം ശ്രുത്വാവരാമാനുജന്മാഗ്രഗേഹേ ശത്രുഘ്നനാമാപിശ്രീരാമരാ
മ 20. ശത്രുഘ്നസംയുക്തനായുഗ്രധന്വാവ്യഗ്രിച്ചയോദ്ധ്യാസമീ
പേവരുമ്പോൾ മന്ത്രീശ്വരാൽകേട്ടുകൈകേയിവൃത്തം സംക്രുദ്ധവാനാ
യിശ്രീരാമരാമ 21. താതംമദീയംമരിപ്പിപ്പതിന്നും രാമംവനത്തിന്നുയാ
ത്രാക്കുവാനും മംഗല്യസൂത്രംപറിപ്പാനുമാളായേഷാമഹാപാപിശ്രീരാമ
രാമ 22. രാജ്യത്തിൽവാഴ്കെന്നുചൊല്ലും വസിഷ്ഠന്നാജ്ഞാംവെടി
ഞ്ഞങ്ങു രാമാനുജന്മാർ ത്യാജ്യംനമുക്കെന്നുകല്പിച്ചുപോയിരാമാശ്രയത്തി
ന്നുശ്രീരാമരാമ 23. അച്ഛൻമരിച്ചുള്ളവസ്ഥാപ്രസംഗേ സച്ഛക്ഷുരശ്രു
പ്രവാഹങ്ങൾവാൎത്തും ദിക്‌ചക്രഭേദം വരുത്തീടുമാറും ചൎച്ചിച്ചുദുഃഖി
ച്ചുശ്രീരാമരാമ 24. കൃത്യംപിതൃവ്യംപരേതസ്യകൃത്വാ നിത്യാനുഭ്രതൻ
മഹാത്മാവുരാമൻ സത്യവ്രതിജ്ഞനയോദ്ധ്യക്കയച്ചു നിത്യംകനീയാനെ
ശ്രീരാമരാമ 25. രാമാജ്ഞകൈക്കൊണ്ടുരാമാനുജൻതാൻതല്പാദുകേ
മൂൎദ്ധ്നി വിന്യസ്യനന്ദിഗ്രാമേട്ടകരോദ്രാജ്യമാശാന്തചേതാ രാമാഗമാ
കാംക്ഷിശ്രീരാമരാമ 26. സച്ചിൽസ്വരൂപിൻജഗന്നാഥവിഷ്ണോ! സ

ച്ചക്ഷൂരാദിത്യവഹ്നേഹിനിത്യം വച്ചീടുന്നിൻ ചേവടിത്താരിദാനീം മച്ചി
ത്തരംഗേ ഹരേ രാമ രാമ 27.

ആറാം വൃത്തം.

മിത്രബാന്ധവലോകരൊക്കെയുമത്രപോന്നുവരുംഭയം ഭദ്രമല്ലിനി
യത്രവാസമിതെന്നുറച്ചു രഘൂത്തമൻ ഭദ്രലക്ഷ്മണസീതയോടൊരുമിച്ചു
ചിത്രതരാലയം ചിത്രകൂടമതിക്രമിച്ചു നടന്നു രാമ ഹരേ ഹരേ 1. ഖണ്ഡ
നായധരാവിരോധമിയന്റിമേവിന വൈരിണാം പുണ്ഡരീകവിലോച
നൻ മദനാന്തകാന്തകസന്നിഭൻ ദണ്ഡകാവനമിന്ദുമണ്ഡലചുംബിവൃക്ഷ
മണ്ഡിതം ചണ്ഡഭാനുരിവാഭ്രമണ്ഡലമാപ രാമ ഹരേ ഹരേ 2. പുഷ്പി
തദ്രുമരാജിദത്തവിലോചനേ രഘുനായകേ പുഷ്പസായകദേവതാമപഹൃ
ത്യ കോപി നിശാചരൻ ദർപ്പശാലി വിരാധനംബരമുല്പപാത തദൈവ
താ മുഗ്ദ്ധരാമശരാഗമേ വിസസജ്ജ രാമ ഹരേ ഹരേ 3. സോമസൂര്യ
നെയും ധരിച്ചൊരു വിന്ധ്യപർവ്വതസന്നിഭൻ വീരലക്ഷ്മണരാഘവൌ
നിജതോളിൽ വച്ചു യതും വിധൌ വാളുകൊണ്ടു മുറിച്ചു തല്ലൂരമൂഴിയിൽ പ
തിപ്പിച്ചുടൻ വാനിലാക്കിയവനെയും ശിവ രാമ രാമ ഹരേ ഹരേ 4. പ്രാ
ണധാരണശാത്രവാൻ ശരഭംഗമാമുനി മൈഥിലീ പ്രാണനാഥസമാഗമേ
പരലോകമാപ സുഖാവഹം പ്രീണനായി നടന്നു ദണ്ഡകവാസിനാം
യമിനാം ധനുർബ്ബാണപാണിരശസ്ത്ര്യവാസമവാപ രാമ ഹരേ ഹരേ 5.
രാമലക്ഷ്മണദർശനോത്സവകൌതുകം മുനിമണ്ഡലം കാൺമതിന്നടു
ത്തണഞ്ഞുവന്നു നിറഞ്ഞു നിന്നു നിരന്തരം ലോചനങ്ങൾ തണുത്തു കാമസമാ
നരാമവിലോകനേ മാനസങ്ങളഴിഞ്ഞു പോയ് ശിവ രാമ രാമ ഹരേ ഹരേ
6. വിക്രമാംബുനിധേ! രഘൂത്തമ! ലക്ഷ്മണാഗ്രജ! രക്ഷസാം വി
ക്രമങ്ങളൊരോന്നു വെവ്വേറെ കേൾക്കനീ കരുണാകരാ! ദുഷ്കൃതന്നുമ
ദീയമെന്നതു തന്നെ നീ നിനയായ്ക ഭ്രചക്രലോകമിതൊക്കെയങ്ങനെ രാമ
രാമ ഹരേ ഹരേ 7. ഉണ്ണി! രാഘവ! നീയടുത്തടുത്തിങ്ങു പോരുക ബാ
ലകാ ക്കണ്ണൊരിത്രയിനിക്കു കാണവയസ്സനേകമതീതമായ് എണ്ണുകിൽ
ശതമല്ല രാമ പിടിച്ചു രാക്ഷസഭക്ഷിതം ഉണ്ണിദേഹധജിനാദികം പണിപ്പു രാമ
രാമ ഹരേ ഹരേ 8. ഹന്ത രാക്ഷസകുന്തപാതമദീയദന്തമടർന്നു പോയ്
ചിന്തനീയമിതെന്നു രാമ മദീയവേദനമെന്നിയേ മന്ഥരാഗമിയായി മാമക
ഗാത്രമേകൻ ടിക്കയാലന്തരാള സമാഗമേ ഹരി രാമ രാമ ഹരേ ഹരേ 9.
ദണ്ഡപാണിരിവാത്ര വന്നൊരു രാക്ഷസൻ മടിയാതുടൻ ദണ്ഡുകൊണ്ടുക
മച്ചു നമ്മുടെ കണ്ണുമൊന്നു പൊടിഞ്ഞു പോയ് ചണ്ഡഭാനുകുലാവതംസ
മദീയദണ്ഡമിതിൽപരം ദണ്ഡതാഡനമത്രെ രാഘവ! രാമ രാമ ഹരേ ഹ
രേ 10. ഉഗ്രനാകിയ രാവണൻ പുനരുക്കുക്കൂടെ മുടക്കിനാൻ വാക്കുകേ
ൾക്കിലതിപ്പൊഴും മമമൂത്രപാതമുടൻ വരും സാക്ഷി ദൈവമൊഴിഞ്ഞു മ
റ്റൊരു ഭൂതരില്ല നമുക്കു കേൾ തീർക്ക നമ്മുടെ സങ്കടങ്ങളെ രാമ രാമ ഹരേ
ഹരേ 11. ഗർവ്വഹീനമിവണ്ണമഗ്നിസമാനനാം മുനിവാക്കിനാൽ ശർവ്വ
ഫാലവിലോചനോപമലോചനൻ രഘുനായകൻ സർവ്വരാക്ഷസവീര

വംശവധപ്രതിജ്ഞയുമാശു ചെയ്തവ്രാമതമേകിനാൻ ഹരിരാമരാമ
ഹരേ ഹരേ 12. ശാർങ്ഗചാപമഗസ്ത്യമാമുനിവാക്കിനാലിഷുധീ
മുദാ വാളുമങ്ങരിരക്ഷയായ് നിജപക്കൽവാങ്ങിരഘൂത്തമൻ മാറ്ഗ്ഗണങ്ങ
ളെടുത്തുടൻമുനിമാറ്ഗ്ഗണീയപദാംബുജൻ മാറ്ഗ്ഗമേനടകൊണ്ടുരാക്ഷസ
നാശനായഹരേഹരേ 13. തീൎത്ഥഭൃതജലപ്രവാഹമഹാനദീനികടേചി
രം ചിത്രപഞ്ചവടീവനേവരപൎണ്ണസത്മനിമെത്തമേൽ തീൎത്ഥമാടിമ
നഃപ്രസാദമരംവരുത്തിനിജപ്രിയാം പാൎത്തുവക്ത്രമണച്ചുപുല്കിരമിച്ചു
രാമഹരേഹരേ 14. സീതയായൊരുകല്പവല്ലിപടൎന്നരാമസുരദ്രുമ ച്ഛാ
യതന്നിൽവസിച്ചു മാമുനിപക്ഷിമണ്ഡലമാദരാൽ രാവണാൎക്കമഹാത
പത്തിനൊരാതപത്രമുദാരവാങ് മാധുരീഫലമാസ്വദിച്ചുസുഖിച്ചുരാമ
ഹരേഹരേ 15. രാമരാമ! ഹരേഹരേരഘുനാഥ! നാഥദയാനിധേ! ജാ
നകീരമണാരവിന്ദവിലോചനാ! പാഹിപാഹിമാം! രാമ! നീലഘനാഭിരാ
മമനോഭിരാമരമാപതേ! രാമചന്ദ്രജയിക്കനീശിവരാമരാമഹരേഹരേ.

## ഏഴാം വൃത്തം.

ജഗത്ത്രയജനങ്ങളെപ്പിടിച്ചുതച്ചുകൊന്നുടൻതെരമ്പറക്കടിച്ചുപച്ച
മാംസഭക്ഷിരക്ഷസാം കുലംമുടിപ്പതിന്നുപായമെന്തുകൊൾവതെന്നസൗ
വിചിന്തയാംബഭൂവഹാ! മുകുന്ദരാമപാഹിമാം 1. കദാചിദംബരാലി
റങ്ങിവന്നുരാവണാനുജാ മനോഭിരാമചാരുരൂപധാരിണീനിശാചരീമ
നോഭിരാമരാമനോട്ടുകാമദീനമാനസാ മനോഭിലാഷമോതിനാൾമുകു
ന്ദരാമപാഹിമാം 2. എനിക്കുകാന്തനില്ലരാമനീയെനിക്കുകാന്തനായ്
ഭവിക്കവേണമംഗജാതുരയ്ക്കുസുന്ദരാനന! മരിക്കുമല്ലയായ്കിൽഞാനരക്ഷ
ണേനമാരമാൽമുഴുക്കകൊണ്ടുരാഘവാമുകുന്ദരാമപാഹിമാം 3. ഇതി
പ്രഗൽഭവാദിനീമെതിൎത്തുനിന്നരാഘവൻ പതുപ്പിൽവച്ചുസുന്ദരീംചി
രിച്ചുകൊണ്ടുചൊല്ലിനാൻ വരിച്ചുകൊൾകനീജഗൽപ്രസിദ്ധമാത്മ
സോദരം സമസ്തകാമപൂരണംമുകുന്ദരാമപാഹിമാം 4. മനോഭിരാമ
രാമവാചമാദരേണകേട്ടുടൻ മനോഭിലാഷിതംനിജംപറഞ്ഞുലക്ഷ്മണം
തദാ അനാദരാലിണങ്ങുവോനിതല്ലയെന്നുകണ്ടുടൻ നിതാന്തകാമമോ
ഹിതാമുകുന്ദരാമപാഹിമാം 5. സലക്ഷണംപിടിച്ചെടുത്തുലക്ഷ്മണം
നിശാചരീ സുലക്ഷണംചമഞ്ഞുകൊണ്ടരക്ഷണംമുതിൎന്നസാപുനഃക്ഷ
മാധരൻമുതിൎന്നരിഞ്ഞുകൎണ്ണനാസികാം സമക്ഷമാശുനോക്കിനാൻമുകു
ന്ദരാമപാഹിമാം 6. മുറിച്ചചീനിപോലെഭൂതലത്തിൽവീണരാക്ഷസീ
തൊഴിച്ചുകൊണ്ടുചെന്നു സാപഴിച്ചുചൊന്നവാക്കിനാൽമുഴുത്തകോപ
വാൻഖരനയച്ചുബന്ധുമാശുതം ചതുൎദ്ദശാശരാധിപാൻമുകുന്ദരാമപാ
ഹിമാം 7. തനിച്ചുപോരിനാഞ്ഞുവന്നെതിൎത്തകണ്ടുരാഘവൻ കുലച്ചു
വില്ലുസായകംതൊടുത്തയച്ചുസത്വരംശരപ്രഭിന്നകന്ധരാശ്ചതുൎദ്ദശംപ
തിച്ചുപോയ് ചതുൎദ്ദശാശരാധിപാമുകുന്ദരാമപാഹിമാം 8. പിടിച്ചു
കെട്ടുവാനുടനയച്ചവിട്ടരാക്ഷസർ മരിച്ചുപോയിതെന്നുകേട്ടുരത്തകോ
പവാൻഖരൻ അയച്ചുവൻപെഴുംപടജ്ജനത്തെയൊക്കെദൂഷണതൃിശ

ർദ്ധകാദിരാക്ഷസാൻമുകുന്ദരാമപാഹിമാം 9. തുരംഗതുംഗകണ്ഠബദ്ധകി
ങ്കിണീഗണാംഗണ ധ്വനിപ്രതിധ്വനിപ്രഘോഷിതാംബരംനിരന്തരം
മദംമുഴുത്തുയൎന്നഹസ്തിവൃന്ദബദ്ധശൃംഖലാഝലജ്ഝലപ്രഘോഷിതംമു
കുന്ദരാമപാഹിമാം 10. സമന്തതസ്സമുദ്രമങ്ങിരച്ചുവന്നുമുക്കുവാൻ നിര
ന്തരംവരുന്നപോലെവന്നുകണ്ടുതൽബലംസസത്വരംകുലച്ചുവില്ലെടുത്തു
നിന്നുജാനകീ മുഖംനിരീക്ഷ്യനിസ്തുയെന്മുകുന്ദരാമപാഹിമാം 11. സല
ക്ഷ്മണംവിളിച്ചുകൊണ്ടടുത്തുനിന്നുജാനകീം സുരക്ഷിതുംനിധായതം
തിരിച്ചുവിക്രമീതദാ കുലക്ഷയംവരുത്തുവാനടുത്തുലക്ഷ്മണാഗ്രജൻ അ
രക്ഷണേനരക്ഷസാംമുകുന്ദരാമപാഹിമാം 12. ദ്വിസപ്തകംസഹ
സ്രമുള്ളരാക്ഷസക്കുസംഗരേ എന്നിക്കെതിർക്കിതേകനുണ്ടിതെന്നു തോ
ന്നുമാറുടൻ എതിർത്തരാമവിക്രമംപുകഴ്ത്തുവാൻപണിപ്പെടുംജയിക്കവി
ശ്വനായകൻമുകുന്ദരാമപാഹിമാം 13. അടുത്തുവന്നുപോരിനാഞ്ഞ
മത്തവാരണങ്ങളും തിമിർത്തണഞ്ഞഘോടകങ്ങൾ തേരുസൂതനായകൻ
കഴുത്തറുത്തറുത്തുധാത്രിതന്നിലാക്കിശോണിതം സമസ്തലോകനായകൻ
മുകുന്ദരാമപാഹിമാം 14. പ്രവൃദ്ധയുദ്ധരാമപത്രികൃത്തകണ്ഠനിർഗ്ഗളൽപ്ര
വൃദ്ധരക്തപാനമത്തഖിന്നകങ്കഭീഷണം മുഴുത്തയുദ്ധവിക്രമംനിരീക്ഷി
തുംസുരാവലീവിയത്തിൽവന്നു തിങ്ങിനിന്നുരാമരാമപാഹിമാം 15. ഉര
ത്തസായകംപതിച്ചുടൻപിളൎന്നമസ്തകം കഴുത്തുകുത്തിവീണുചത്തടിഞ്ഞു
മത്തവാരണംപെരുത്തുകണ്ടുഭൂതലേപിടച്ചുവീണുവാജിയും തിമിർത്തവീര
പംക്തിയുംമുകുന്ദരാമപാഹിമാം16. ത്രിലോകനാഥപത്രികൊണ്ടുചത്തു
വീണുദൂഷണൻത്രിലോകനാഥദൂഷണൻദുരുക്തികൊണ്ടുരാമനും ത്രിഭിസ്സു
രൈരറുത്തുടൻത്രിമൂർദ്ധകംജിതശ്രമം സബാധയാജഗത്ത്രയേമുകുന്ദരാമ
പാഹിമാം17. പെരുത്തരാവണൻമരിച്ചുകാലസത്മമെത്തിയാലകത്തിടം
കുറഞ്ഞുപോകുമെന്നുകണ്ടുമുമ്പിലേതിമിർത്തിടംപിടിപ്പതിന്നിതെന്നപോ
ലെരാക്ഷസപ്പെരുമ്പടജ്ജനങ്ങൾപോയിരാമരാമപാഹിമാം18മഹാര
ഥോരഥംസമാരുരോഹഭീമനിഃസ്വനംമഹാതുരംഗജന്തുസംയുതംമഹാ
ബലൈർമ്മഹാൻഖരാനനഃഖരസ്സമാസസാദരാഘവംതദാ ധനുർദ്ധരോ
ധനുർദ്ധരംമുകുന്ദരാമപാഹിമാം 19. കനത്തവില്ലെടുത്തുടൻകുലച്ചുബാ
ണവുംതൊടുത്തയച്ചുരാമവില്ലവൻമുറിച്ചുനേരമഞ്ജസാ കരത്തിൽവന്നു
വീണവിൽകുലച്ചുസായകംതൊടുത്തെതിർത്തണഞ്ഞുരാഘവൻ മുകുന്ദരാമ
പാഹിമാം 20. രഥധ്വജംപതാകയുംരഥംതുരംഗമങ്ങളും ശശിപ്രഭംമ
ഹാതപത്രവുംമുറിച്ചുസംഗരേ ധനുർദ്ധരോധനുസ്സുമങ്ങുടൻമുറിച്ചുഭൂതലേ
നിപാത്യഹന്തയുദ്ധതോമുകുന്ദരാമപാഹിമാം 21. രവിപ്രഭംചതുർഭുജം
സശംഖചക്രസംഭൃതം ജ്വലൽകിരീടകുണ്ഡലംപുരാണപൂരുഷംഹരിംഉ
ദിച്ചുകണ്ടുതൽക്ഷണംമരിക്കനല്ലവെന്നുറച്ചടുത്തുരാമചന്ദ്രനോടുരാമരാ
മപാഹിമാം 22. ഖരസ്യതസ്യകണ്ഠവുംമുറിച്ചുവിശ്വനായകൻ പരമ്പുര
ത്തിലാക്കിനാൻസുഖിച്ചിരുപ്പതിന്നുതാൻ സുരപ്രമുക്തപുഷ്പവൃഷ്ടിയേററു
യുദ്ധഭൂമിയിൽധനുസ്സുമൂന്നിനിന്നരാമചന്ദ്രരാമപാഹിമാം 23. തനിക്കര

ക്ഷയായിരുന്നരാക്ഷസത്രയംമരിച്ചെമക്ഷയത്തിലാകകൊണ്ടുദുഃഖിതാനി
ശാചരീയമക്ഷയംവരുത്തിടനൊരുവീരനോട്ടണത്തിനാൾ വിലക്ഷണാ
വിരൂപിതാമുകുന്ദരാമപാഹിമാം 24. തെളിഞ്ഞുകൊണ്ടിരുന്നഭോഷ!
നീപറഞ്ഞവാക്കുകേട്ടിവണ്ണമായ് ചമഞ്ഞിതത്രയല്ലകേൾക്കരാവണ! ര
ഘുപ്രവീരസായകാഗ്നിതന്നിൽവീണെരിഞ്ഞുപോയ് ഖരപ്രധാനനൈ
രൃതീമുകുന്ദരാമപാഹിമാം 25.വിരൂപിതാത്മസോദരീവചസ്സുകേട്ടരാവ
ണൻസുകേതുനന്ദനാത്മജംവിളിച്ചുചൊല്ലിമെല്ലവേ വശത്തുവച്ചുകൊ
ൾകകാനനത്തിൽനിന്നുരാഘവൌ കളിച്ചുകാഞ്ചനൈണമായ്മുകുന്ദരാ
മപാഹിമാം 26. അടുത്തുവന്നുതുള്ളിവീണപുള്ളിമാനിനെദ്രുതം പിടി
ച്ചുകൊണ്ടുപോരുവാൻകൊതിച്ചുസീതചൊല്ലിനാൾഎടുത്തുവില്ലുമമ്പു
മായടുത്തുവന്നുരാഘവൻതൊടുത്തുസായകംഗുണേമുകുന്ദരാമപാഹിമാം
27. സുവർണ്ണമാനുകണ്ടതാരുകേട്ടതാരിതിങ്ങിനെ സുവർണ്ണനുള്ളിലോർത്തി
ലേതുമംബുജാക്ഷിവാക്കിനാൽ ഒരുത്തനും തടുത്തുകൂടവന്നുകൂട്ടമാപദംഭവി
ക്കുമത്രനിർണ്ണയംമുകുന്ദരാമപാഹിമാം 28.കചചിതസമക്ഷമാത്മനസ്സമ
ന്തതസ്സമാപതന്നലക്ഷ്യബാണവേഗവാനുദാരമായിരാക്ഷസൻ ഹലംഘ
നീയബാണമേററുരക്ഷരക്ഷരക്ഷസസ്സുലക്ഷ്മണേതിദുഃഖിതോ മുകുന്ദരാമ
പാഹിമാം 29. പിടിച്ചുരാക്ഷസൻപതിംകടിച്ചുതിൻകയെന്നുറച്ചുഴൽ
പിടിച്ചുജാനകീവിളിച്ചുചൊല്ലിലക്ഷ്മണംകടക്കവില്ലുമമ്പുമായടുത്തുചെ
ന്നലക്ഷ്മണാമടിക്കവേണ്ടനീഹരേമുകുന്ദരാമപാഹിമാം 30 വിഷണ്ണമൈ
ഥിലീഗിരംനിശമ്യലക്ഷ്മണേഗതേസദണ്ഡപാണിസന്നിഭൻത്രിദണ്ഡി
യായിജാനകീംപ്രചണ്ഡവാനെടുത്തുടൻമറഞ്ഞുദണ്ഡകാനനേസുവർണ്ണ
ധാരിരാവണൻമുകുന്ദരാമപാഹിമാം 31. വധൂപ്രലാപനങ്ങൾകേട്ടുടൻ
ചെറുത്തുപക്ഷിരാട്പ്രചണ്ഡതുണ്ഡഖണ്ഡിതം ചകാരസൂതവാഹനം
ഉരത്തവാളുകൊണ്ടുവെട്ടുകൊണ്ടുപക്ഷിപുംഗവൻകടുക്കവീണുഭൂതലേമുകു
ന്ദരാമപാഹിമാം 32.പതത്രിരാട്പതിച്ചുകണ്ടുടൻചിരിച്ചുഭീഷണംമുഴ
ത്തസിംഹനാദപൂരിതാണ്ഡഭാണ്ഡമാതനോൽ സമുദ്രവുംകടന്നലങ്കത
ന്നിൽവച്ചുജാനകീം കൊതിച്ചിരുന്നരാവണൻമുകുന്ദരാമപാഹിമാം 33
സുവർണ്ണമാനുരൂപമായരാക്ഷസേന്ദ്രനെദ്രുതം സുവർണ്ണരൂപമാക്കിവിശപ
സിച്ചുലക്ഷ്മണനുമായ്സുവർണ്ണശാലതന്നിൽവന്നുടൻ തിരഞ്ഞുജാനകീം
വിവർണ്ണിതോബഭൂവഹാമുകുന്ദരാമപാഹിമാം 34. നിരന്തരംപദേപ
ദേതിരഞ്ഞുകാനനേചിരം ചിരന്തനോനിജപ്രിയാംപരിശ്രമാകുലക്രി
യൻ രണക്ഷിതാവസിക്ഷതംയദൃച്ഛയാ ദദശതംഗതപ്രഭം ജടായുഷംമു
കുന്ദരാമപാഹിമാം 35. ജയിക്കരാമചന്ദ്ര! നിൻപിതൃപ്രസാദിപക്ഷി
ഞാൻ തവപ്രിയെച്ചതിച്ചുകട്ടുകൊണ്ടുപോയിരാവണൻ എതിർത്തനമ്മെ
വെട്ടിയിട്ടനേരമാശുചൊല്ലിനാൾ മരിക്കൊലായിതെന്നുദേവിരാമരാമ
പാഹിമാം 36. മരിപ്പണഞ്ഞനേരമെത്തിനിന്നെയിന്നുകാണ്മതിന്നന
ല്പഭാഗ്യവാനഹംജഗൽപവിത്രദർശനാൽപിറപ്പുമാറുമാറനുഗ്രഹിക്കനെ
മ്മെനീ ദിവംഗമിപ്പതിന്നഹാഹരേ! മുകുന്ദരാമപാഹിമാം 37. ഭ്രമിച്ചു

മൎത്ഥ്യപുത്രരിൽസുഖിച്ചുമംഗനാഗൃഹേ മരിച്ചപോലെരാത്രിയിൽതനിച്ചു വീണുറങ്ങിയും കഴിച്ചുപോകുമെത്രകാലമാദിനാഥ!ദേഹിനാം ഭജിച്ചു കൂടനിൻപദംമുകുന്ദരാമപാഹിമാം 38. അവസ്ഥയുംപറഞ്ഞുരാമചന്ദ്രനെസ്മരിച്ചുകൊണ്ടമൎത്ത്യലോകമാൻതേ പതത്രിവീരഭൂഷണം എടുത്തുനിർഹരിച്ചുതൻവിധിച്ചകൃത്യകൎമ്മവും കഴിച്ചുവിശ്വനായകൻ മുകുന്ദരാമപാഹിമാം 39. പ്രിയാവിയോഗതീവ്രതാപതീപിടിച്ചുവെന്തുടൻ മുഖാരവിന്ദമഞ്ജുവാടിദൂയമാനരാഘവൻ ചരാചരാദിജന്തുവോടടൻവിളിച്ചുചോദ്യവും തുടങ്ങിമെല്ലെമെല്ലവേ മുകുന്ദരാമപാഹിമാം 40. ചണ്ഡഭാനുവംശജാതപുണ്ഡരീകലോചനൻ ദണ്ഡകാവനംഗമിച്ചുഖണ്ഡമിട്ടരാക്ഷസാൻ ദണ്ഡപാണിതന്നെവെന്ന ചണ്ഡരക്ഷസാംശിരോ മണ്ഡലത്തെമുണ്ഡമാക്കിനിന്നരാമപാഹിമാം 41. മുകുന്ദരാമവാസുദേവകൃഷ്ണരാമപാഹിമാം പ്രപന്നലോകപാരിജാതപത്മനാഭപാഹിമാം പുരന്ദരാദിദേവവൃന്ദവന്ദ്യമാനപാഹിമാം ജഗന്നിവാസസന്തതംമുകുന്ദരാമപാഹിമാം 42.

## എട്ടാം വൃത്തം.

പ്രണതജനപാലൻദശരഥതനൂജൻ പ്രണയിനിയെവേറായുളവഴലെരിഞ്ഞും മനസിജശരാൎത്ത്യാമനമുരുകിവെന്തുംസകലജനബന്ധുപരമശിവശംഭോ 1. ചടുലമിഴിസീതാമിടയിടവിളിച്ചും തടമുലകൾപുല്കാഞ്ഞുടലണിവിയൎത്തും കൊടിയനെടുവീൎപ്പുംതിരുമിഴിയിൽബാഷ്പംതടവിയൊഴുകിച്ചുംപരമശിവശംഭോ 2. മമതരുണിസീതേ! പുനരെവിടെനീപോയരികിൽമമവാവാസകലഗുണപൂൎണ്ണേ തവമുഖസരോജംതരളമിഴികാണാഞ്ഞഴൽമനസിപാരംപരമശിവശംഭോ 3. കനകമൃഗതൃഷ്ണാപെരുത്തുപുനരെങ്കിൽ കഴിവതിനുമുണ്ടെന്നറികമമസീതേ! കമലമുഖിചന്ദ്രേഹരിണമിതവാവാ കലഹമിഹപോരുംപരമശിവശംഭോ 4. മൃഗതരുണിമാലേ! വരികരികിൽബാലേ! മൃഗനയനമാരാഭരണമതിസീതാ കമലമുഖിദീനാപുനരെവിടെലീനാ പറകപരമാൎത്ഥംപരമശിവശംഭോ 5. കുരരിബത!നീയും വയമിവചമഞ്ഞോപ്രലപസിനിതാന്തംതനരുചികുറഞ്ഞും പ്രിയതമയെയുംഞാൻ വനഭുവിതിരഞ്ഞഞ്ഞഴലുവതിനാഞ്ഞു പരമശിവശംഭോ 6. തുളസിനറുമുല്ലേമൃദുലതനുവല്ലീ പരിലസിതചില്ലീയുഗചലിതമല്ലീ ലതകളുലകെല്ലാമഴകിനൊടുവെല്ലു നവളരികിലില്ലേ പരമശിവശംഭോ 7. ഫലഭരേണനമ്രാ ബകുളപനസാമ്രാ മധുരതരമാമ്രാതകപറകകമ്രംകുചഭരണനമ്രാ മമതരുണിതാമ്രാധരിയെവിടെലീനാ പരമശിവശംഭോ 8. സ്ഥിരചരജനിത്രീ വരവരധരിത്രീതവമഹിതപുത്രീ മധുരതരഗാത്രീ മമസുഖജനിത്രീ സുചരിതകളത്രീ കൃതയെവിടെലീനാ പരമശിവശംഭോ 9. അളിപടലമേകേളവളഗതിയെങ്ങോനളിനവദനീയും നളിനമുഖിയെങ്ങോകിളികുയിലുകേകീകളുവചനയെങ്ങോ അഴൽമനസിപാരം പരമശിവശംഭോ 10. കമലമിഴിഹോ ഹോ പയസിമുഴുകിപ്പോയ്സ്സരകമലമോ കാണുന്നരജ!കരയേറീടറികരഘുനാഥ! കരകമ

ലമല്ലേ ജലകമലമത്രേ പരമശിവശംഭോ 11. കമലവനമദ്ധ്യേകളമൊ
ഴിചിലമ്പിൻ കളകളനിനാദംചെവിയിലിതകേൾക്കായ് പദകമലമ
ഞ്ജീരജനിനദമല്ലേ കരകയരയന്നംപരമശിവശംഭോ 12. വദനമിതകാ
ന്നാപ്പിയതിരമണീയംമുഖകമലമല്ലേ മുഴുമതിയിതത്രേവിപിനഭുവിസീതാ
വചനമിതകേൾക്കായ് അളിപികനിനാദംപരമശിവശംഭോ 13. വി
പിനഭുവിവീക്ഷ്യൻമുകുളഭരവല്ലീം യുവതികുചബ്ബുദ്ധ്യാ പുണരുവതിനാ
ഞ്ഞും സജലകമലാക്ഷന്നനുജനിടയിൽചെന്നരുതരുതിതെന്നുംപരമശി
വശംഭോ 14. തരുതടമിതല്ലോ തണലിലിഹരപാരേ ശശികിരണമത്രേ
കൊട്ടുവെയിലിതല്ലേഹിമകരനുദിച്ചാൽ വപുഷിചുട്ടമോരമ അതുമദന
താപം പരമശിവശംഭോ 15. വിരഹമപിവിദ്രാവയസിസഹവാസാദ
തികലഹമുദ്രേവരികരികിൽനിദ്രേ സകലജനഭദ്രമയിതവഹൃദാർദ്രം കു
രുകൃപവിനിദ്രേപരമശിവശംഭോ 16. രഘുവരനിവണ്ണംവിരഹമുയിർ
പൂണ്ടുംജനകനൃപപുത്രീമിടയിടെവിളിച്ചും വിളിയവളുകേളാഞ്ഞരിശ
മകതാരിൽപെരുകിയുമനേകംപരമശിവശംഭോ. 17. ദശവദനവീര
ന്ദ്യുതികുപിതനായിക്കല്ലചിലകുലച്ചുംമഹിതചെറുഞാണിൻധ്വനികൾ
മുഴക്കിട്ടുംത്രിജഗതിരിപൂന്നാമഴൽമനസിചേർത്തും പരമശിവശംഭോ
18. കമലനിരകാണുന്നളവരിയകണ്ണും പരിചിനൊട്ടചെത്തുംതെരു
തെരെനടന്നും മലയപവമാനൻവരുമളവിലയ്യോ മരണമുടനെന്നും പ
രമശിവശംഭോ 19. വനഭുവിനടന്നുംദിശിദിശിതിരഞ്ഞും അനുജനെ
മറന്നും പലവഴിപറഞ്ഞും ചിലകുറികരഞ്ഞുംനിജതനുമെലിഞ്ഞും വി
വശതപിണഞ്ഞുംപരമശിവശംഭോ 20. വനഭുവിവസന്തംവികൃതതനു
ബന്ധം നിജമുഖനിനാദൈർമ്മുഖരിതദിഗന്ധം രഘുപതികബന്ധം
നിശിചരവരംതംദഹനനിലെരിച്ചൂപരമശിവശംഭോ 21. അനുദിനമ
കമ്പാവനമിയലുവാനായവനിയിൽനിലിമ്പാവലിമകുടരത്നം സകലജ
നവമ്പാപഹരജലപൂർണ്ണാ മഹതരതിപമ്പാംപരമശിവശംഭോ 22.
സമുചിതസപര്യാംശബരിയൊടുവാങ്ങി പരഗതിയവൾക്കുംപരിചി
നൊടുനല്കി പരമപുരുഷന്മാല്യവദചലസാനൌപരിചിനൊടുചെന്നൂ
പരമശിവശംഭോ 23. പ്രബലതരബാലിപ്രബലതപൊറാഞ്ഞഗ്ഗിരിമു
കളിൽവാഴും ദിനകരതനൂജൻഇരുവർസുകുമാരൌ കനിവിനൊടുകണ്ടി
ട്ടകമലരലിഞ്ഞുപരമശിവശംഭോ 24. സകുതുകമിതാരെന്നറിവതിനു
സുഗ്രീവനുമുടനയയ്ക്കും പവനതനയൻചെന്നടിമലരിൽവീഴുന്നളവരിയ
പൊൽക്കുണ്ഡലയുഗളവാനായ്പരമശിവശംഭോ 25. പെരിയരഘു
നാഥൻ ചരണതളിർകൂപ്പിപരതിമിരസൂര്യന്നൊടുമൊരുമചെൻ ഗിരിമു
കൾകരേറുന്നളവരിയസുഗ്രീവനുമടിവണങ്ങീ പരമശിവശംഭോ 26.
ജഗതിഹൃതദാരൻവചനമൊരുവനും ബഹുമതിവരായെങ്കിലുമവിതഥം
ഞാൻ കപിവരനെവെന്നങ്ങയിതവതരുന്നു ണ്ടരുണസുതരാജ്യംപരമശി
വശംഭോ27. ദിവിഭുവിരസായാമപിയദിവസന്തീംതവജനകപുത്രീംകഥ
മപിവിചിനചൻവിരവിനൊടുകൊണ്ടങ്ങയിതവതരുന്നുണ്ടരിദമന! സീ

താംപരമശിവശംഭോ 28. ഇരുവരുമിവണ്ണംഗിരമരുളിവീരൌകഥിത
നിജവൃത്തൌകലിതധൃതിസഖ്യംപരിചിനൊട്ടുചെയ്തങ്ങരുണസുതനോടും
മരുവിരഘുനാഥൻപരമശിവശംഭോ 29. പരമശിവശംഭോപരമശി
വശംഭോ! പരമശിവശംഭോ! പരമശിവശംഭോ! പെരിയദുരിതംമേകള
വതിനുനിൻെറ പദതളിർതൊഴുന്നേൻ പരമശിവശംഭോ!

## ഒൻപതാം വൃത്തം.

ഇത്ഥംപാവകസന്നിധിയിങ്കേന്നു സത്യംചെയ്തവർമൂവരോടുംകൂടി ശക്തനായൊരുബാലിയെക്കൊല്ലുവാനുത്തമപൂരുഷൻപോയി ഗോവിന്ദ 1. ദുന്ദുഭിതന്നെപ്പാദാംഗുഷ്ഠംകൊണ്ടങ്ങംബരത്തോളം ദൂരെയെറിഞ്ഞപ്പോൾദുന്ദുഭികൊട്ടിഘോഷിച്ചുവാനവർ വന്നുരാമനെവന്ദിച്ചുഗോവിന്ദ 2. തൃപ്തനായകപിവരൻതന്നുടെകൈത്തരിപ്പുകളവാനായ്നില്ക്കുന്ന സപ്തസാലമൊരമ്പുകൊണ്ടശ്രമം സപ്തധാമാവുഭേദിച്ചുഗോവിന്ദ 3 സപ്തസാലത്തെഭേദിച്ചുസായകം പൃഥ്വീചക്രംപിളന്നംഭസ്സിൽവീണശുദ്ധമായ്പുരുന്നേരംസുഗ്രീവൻെറചിത്തവിശ്വാസമുണ്ടായിഗോവിന്ദ 4. മുഷ്കരനായബാലിവസിക്കുന്നകിഷ്കിന്ധാപുരിഗോപുരത്തിങ്കേന്നുമക്കടാധീശനായസുഗ്രീവനങ്ങല്പ്പടാരവത്തെച്ചെയ്തുഗോവിന്ദ 5 അഗ്രജനിൻെറപാദശുശ്രൂഷയിൽവ്യഗ്രചിത്തനായ്തന്നെവസിക്കുന്ന സുഗ്രീവനുണ്ടുയുദ്ധശുശ്രൂഷിപ്പാനഗ്രേവന്നുവിളിക്കുന്നുഗോവിന്ദ 6 ഇത്ഥമങ്ങിടിവെട്ടുംകണക്കിന്നെയുദ്ധസിംഹനാദംകേട്ടുബാലിയും മത്തനായിസ്സുഖിച്ചിരിക്കുന്നരത്തെത്തിനാനുഗ്രനായിട്ടുഗോവിന്ദ 7. പോകല്ലാപോകൊല്ലാമമ വല്ലഭപോകൊല്ലാസുഗ്രീവനോടുപോർചെയ്യാൻ പോകിൽനിന്നെക്കൊലചെയ്യും സുഗ്രീവൻനൂനമെന്നറിഞ്ഞീടുനീഗോവിന്ദ 8. ഇത്ഥംതാരപറഞ്ഞുവന്നന്തികേകച്ചുവാലും പിടിച്ചതിദീനയായ് അശ്രുവാർത്തുതടംഗനനിന്നപ്പോൾ വിശ്രുതകീർത്തിചൊല്ലിനാൻഗോവിന്ദ 9. വ്യഗ്രിക്കേണ്ടനീസുന്ദരലോചനേ! സുഗ്രീവനെയരക്ഷണംകൊണ്ടുഞാൻനിർജ്ജീവനാക്കിയുദ്ധത്തുങ്കേന്നുടനു ഗ്രവേഗംവരുന്നുണ്ടുഗോവിന്ദ 10. ഭഗ്നഹീനനായ് യുദ്ധത്തുങ്കേന്നുടനിപ്പൊളോടിയൊളിച്ചവൻപിന്നെയും ഇപ്പോൾവന്നതിനുണ്ടൊരുകാരണം കല്പിക്കാംബന്ധുവുണ്ടെന്നുഗോവിന്ദ 11. അന്ദിരുവർമഹീപാലന്മാരുമായ്തങ്ങളിൽസഖ്യംചെയ്തുപോലെന്നെന്നോടംഗദൻപറഞ്ഞതുമ്പോട്ടുകേട്ടു ഞാനിന്നലെപ്പുലർകാലമേഗോവിന്ദ 12. താരചൊന്നതുകേട്ടൊരുബാലിയും സാരമായവചനം പറഞ്ഞുടൻതാരേ! താരാധിനാഥവരാനനേ! കേട്ടാലും മമവീര്യംനീഗോവിന്ദ 13. ക്ഷീരസാഗരംപണ്ടുകടഞ്ഞനാൾനാരായണനേയും വിസ്മയിപ്പിച്ചുതാരേ! നിന്നെയുംകൊണ്ടുപോന്നീടിന വീര്യംനീയറിഞ്ഞീലയോഗോവിന്ദ 14. ശത്രുവിനിന്നു ശക്രൻതുണയ്ക്കിലുമുഗ്രനുഗ്രനായ്പുന്നുതുണയ്ക്കിലും വിഷ്ണുതാമരനേത്രൻതുണയ്ക്കിലും നില്ക്കയില്ലെൻെറസംഗരേഗോവിന്ദ 15. എന്തിനുതാരേ! നീഖേദിച്ചീടുന്ന ഹന്തസുഗ്രീവനെപ്പിടിപെട്ടുഞാൻ ദന്തകുന്തനഖമുഖമേല്പിച്ചു! ട്ടന്തകപുരിപൂകി

ല്പൻ ഗോവിന്ദ 16. ഇത്ഥംബാലിപറഞ്ഞതുകേട്ടടൻ മത്തവാരണഗാ
മിനിപോകുമ്പോൾ ബദ്ധരോഷംനെട്ടവീൎപ്പിട്ടങ്ങവൻ യുദ്ധത്തിന്നുപുറ
പ്പെട്ടുഗോവിന്ദ 17. മുന്നേനിന്നെക്കൊലചെയ്യാഞ്ഞിട്ടല്ലോ പിന്നെയും
പോരിനെന്നെവിളിക്കുന്നു ഇന്നിയുദ്ധത്തിനായ്വിളിച്ചീടുവാൻ നിന്നെ
മീളുന്നോനല്ലഞാൻഗോവിന്ദ 18. ബാലിചൊന്നതുകേട്ടുസുഗ്രീവനും
ചാലേകൈകൂപ്പിവന്ദിച്ചുനിന്നുടൻ പാലിച്ചീടുക ദൈവമെന്നുംചൊ
ല്ലി ബാലിപാദത്തെവന്ദിച്ചുഗോവിന്ദ 19. ദുഷ്ടനായൊരുബാലിയുമ
ന്നേരം പെട്ടെന്നുവീണുകൂപ്പുമവനുടൻ പൊട്ടുമാറുചവിട്ടിപാദംകൊ
ണ്ടു കഷ്ടംകഷ്ടമിതെത്രയുംഗോവിന്ദ 20. പാദപീഡപൊറാഞ്ഞുസുഗ്രീ
വനും ജാതകോപവാനായണയുന്നേരം ജീവലോകങ്ങൾ വിസ്മയി
ക്കുമാറു ഘോരസംഗരമുണ്ടായിഗോവിന്ദ 21. വാലുകൊണ്ടവർചുററി
പ്പിടിച്ചിട്ടും കാലുകൊണ്ടതിദൂരെയെറിഞ്ഞിട്ടും മാറുകൊണ്ടവർമാറിടം
പാഞ്ഞിട്ടും ബാലിസുഗ്രീവയുദ്ധങ്ങൾ ഗോവിന്ദ 22. മുഷ്ടികൊണ്ടുടൻ
പൊട്ടിസുഗ്രീവന്റെവട്ടക്കണ്ണുമിഴിക്കുന്നനേരത്തുശിഷ്ടപാലകൻവിട്ടമ്പു
തട്ടീട്ടുപൊട്ടിബാലീടെമാറിടംഗോവിന്ദ 23. അമ്പുകൊണ്ടപ്പോളമ്പര
ന്നു ബാലിതമ്പിതന്റെമടിയിൽവീഴുന്നേരം മുമ്പിലാമ്മാറുചെന്നുശ്രീരാമ
നാംതമ്പുരാൻതരസാഹരിഗോവിന്ദ 24. മുമ്പിൽവാരാതെഹന്ത ചതി
ച്ചെന്നെ എന്തിനുവീര!രാമ!ശരമെയ്തു? നിന്തിരുവടിയ്ക്കിങ്ങിതുയോഗ്യ
മോ? ബന്ധുസുഗ്രീവനായാലുംഗോവിന്ദ 25. മന്നവന്മാൎക്കുചേരുമോ
രാഘവ! ഹീനജാതികൾചെയ്തീടുംകൎമ്മങ്ങൾ? ഹീനജാതികൾതിന്നീ
ടുംപ്രാണിയെത്തന്നെ കൊന്നീടുമാറുള്ളുഗോവിന്ദ 26. യുദ്ധകൎമ്മങ്ങൾ
സിദ്ധമല്ലായ്കയോ ബദ്ധരോഷംശരമെയ്തുനീയെന്നെ മത്തവാരണഗാമി
നിസീതയിൽ ചിത്തമുന്മത്തമായിട്ടോഗോവിന്ദ 27. പന്തീരാണ്ടെന്റെ
വാൽമേൽകിടന്നൊരുപംക്തികണ്ഠൻവിരോധംപറഞ്ഞെങ്കിൽ ലങ്കയോ
ടെപറിച്ചിങ്ങുകൊണ്ടേന്നു ഹന്തതന്നേനെഞാനിന്നുഗോവിന്ദ 28. ഇ
ത്ഥംബാലിപറഞ്ഞതുകേട്ടട നത്തുംഗാത്മാവതുൾചെയ്തുശ്രീരാമൻ വൃ
ത്രവൈരിസുതനായബാലിയോടത്യുദാരവചനങ്ങൾഗോവിന്ദ 29. വീ
ൎയ്യവാന്മാരെദ്ദ്വേഷിക്കുമാറില്ല സൂൎയ്യവംശജരായരാജാക്കന്മാർ വീൎയ്യഹീ
നന്മാരോടണഞ്ഞേനല്ല കാൎയ്യഗൌരവംസാധിപ്പുഗോവിന്ദ 30. ആ
ശ്രിതജനപാലനത്തിന്നായിട്ടാശ്രിതാരാതേനിന്നെശ്ശരമെയ്തു അശ്രയി
ക്കനിരാശ്രയത്തിന്നായിട്ടാശ്രിതാൎത്തിഹരേഹരിഗോവിന്ദ 31. ഇങ്ങി
നെരാമവാക്യത്തെക്കേട്ടുടൻ ഖിന്നഭാവംകളഞ്ഞിട്ടുബാലിയും പൊന്നി
ന്മാലയഴിച്ചുസമൎപ്പിച്ചു ധന്യൻസുഗ്രീവകണ്ഠത്തിൽഗോവിന്ദ 32. മി
ന്നുംകുണ്ഡലംപൊന്നിൻകിരീടവും ഉന്നിദ്രശ്രീവനമാലകൌസ്തുഭം മ
ഞ്ഞക്കൂറയുംനാഭീസരോജവും മുന്നിൽകാണായിബാലിക്കു ഗോവിന്ദ
33. അഭ്രനീലനാം ശ്രീരാമദേവനെ ച്ചക്രപാണിയായ്ക്കണ്ടുസുഖിച്ചുടൻ
സുഗ്രീവന്റെമടിയിന്നുബാലിയും സ്വൎഗ്ഗലോകത്തെ പ്രാപിച്ചുഗോവി
ന്ദ 34. ഗോവിന്ദഹരിഗോവിന്ദഗോവിന്ദ ഗോഗജാജാദിപാലക

ജാഗര! യോഗിമാനസഹംസ! നിരാശ്രയ! യോഗമേകിനിക്കാശുനീ ഗോവിന്ദ 35.

പത്താം വൃത്തം.

തമ്പാദംകുമ്പിട്ടസുഗ്രീവവാക്യത്താൽ വമ്പിച്ചബാലിയെക്കൊന്ന ശേഷം സമ്പത്തുനൽകിച്ചാതുർമ്മാസ്യത്തിന്നായാരംഭിച്ചരാമഹരേശരണം 1. കോടക്കാർകുന്തലാൾസീതാവിയോഗത്താലാടൽപെട്ടങ്ങുവസിക്കുംകാലം കോടക്കാർവന്നിട്ടുചൂടുപിടിപെട്ടവാടിയരാമഹരേശരണം 2. നാലുമാസത്തിനുള്ളോരുദിവസങ്ങൾ നാലായിരത്താണ്ടുകാലംതോന്നി നീലാരവിന്ദാക്ഷിസീതാവിയോഗത്താൽ മാലാന്നരാമഹരേശരണം 3. ചാരിത്രശാലിനിസീതതേത്തിരവാനായ്പോയില്ലസുഗ്രീവനെന്നതിനാൽ കോപിച്ചരാമാജ്ഞയാചെന്നുചൊല്ലിനാൻസൌമിത്രിരാമഹരേശരണം 4. എന്തെന്തുസുഗ്രീവമൈത്ര്യംമറന്നിങ്ങു ചിന്തുപാട്ടുംകേട്ടിരിക്കുന്നുനീ? ബന്ധംമുറിഞ്ഞുനടകൊള്ളുമെന്നേടം ചിന്തിക്കരാമഹരേശരണം 5. സമ്പത്തുനൽകിയാൽപിന്നെയവരേയും ചിന്തിക്കവേണ്ടയെന്നുള്ളതൊക്കുംസമ്പത്തുംപ്രാണനുംവേറിട്ടുമെന്നേടം ചിന്തിക്കരാമഹരേശരണം 6. കാട്ടിൽകിടന്നൊരുനിന്നെക്കൊണ്ടന്നിങ്ങു നാട്ടിൽവച്ചിട്ടല്ലോഗർവ്വനേകം കാട്ടുന്നുനീയതിൻേറഫലമിന്നുഞാൻകാട്ടുവൻരാമഹരേശരണം 7. ബാലികൊലപ്പെട്ടുപോയവഴിയിന്നു തൂർന്നീലബാണമുണ്ടേതാദൃശം ബാലിനടന്നവഴിക്കുനടക്കൊലാ സുഗ്രീവനീയും ഹരേശരണം8. അക്കഥയാഗ്രജനിനക്കുനന്നല്ലിതു ധിക്കാരംനമ്മോടെടുത്തതിനാൽ കിഷ്കിന്ധമറെറാരുവന്നാക്കുവനെൻെറ അച്ഛൻതന്നാണഹരേശരണം 9. വെട്ടമിടികേട്ടുഞെട്ടുമരയന്നക്കുട്ടിക്കിടാവുപോലെസുഗ്രീവൻ ഞെട്ടിത്തെറിച്ചുദുഷ്ടാരിഗിരംകേട്ടുപെട്ടെന്നുരാമഹരേശരണം 10. മട്ടോലുംവാണിയാംസീതതേത്തിരവാനായ് ചട്ടേറുംവാനരവീരന്മാരെഎട്ടുദിക്കിങ്കലയച്ചസുഗ്രീവനും പെട്ടെന്നുരാമഹരേശരണം 11. വട്ടമിട്ടോന്നുഴന്നിട്ടുസുഗ്രീവനുംശ്രേഷ്ഠിമുനപാത്തുതുഷ്ടാത്മനാപെട്ടെന്നുവന്ദിച്ചുവീണപ്പോൾ സന്തോഷം കാട്ടിയരാമഹരേശരണം 12. തൃക്കണ്ണുകൊണ്ടാഞ്ജനേയം വിളിച്ചുടൻതൻകയ്യിൽവച്ചുനിജാംഗുലീയം തൽക്കണ്ണത്തിങ്കലടയാളവാക്കുരുളിച്ചെയ്യുരാമഹരേശരണം 13. തൃക്കഴൽകൂപ്പിത്തൊഴുതവനപ്പൊഴേ മർക്കടവീരവരന്മാരോടും മുഷ്ടോട്ടുതിക്കിത്തിരക്കിനടകൊണ്ടതെക്കോട്ടുരാമഹരേശരണം 14. ഇക്ഷോണിമണ്ഡലമൊക്കെത്തിരഞ്ഞവരക്ഷോണിപുത്രിയെക്കാണാഞ്ഞുപോയ് ദക്ഷിണവാരിധിതീരത്തെപ്രാപിച്ചുതൽക്ഷണം രാമഹരേശരണം 15. കാടുതിരഞ്ഞവർകാണാഞ്ഞുവൈദേഹീംഅടൽപ്പെട്ടാശുസുഗ്രീവാജ്ഞയെ ലംഘിതമാകയാൽപ്രാണവിയോഗേരാമായണംപാടിരാമഹരേശരണം 16. പക്ഷംകരിഞ്ഞൊരുതൽക്ഷണമുണ്ടായിതൽകഥകേട്ടപ്പോൾസമ്പാതിയാം പക്ഷിക്കുതാനസൌചൊല്ലിനാൻസീതതേടെവൃത്താന്തംരാമഹരേശരണം 17. അംബുധിതൻനടുവിൽവിളങ്ങീടുന്നലങ്കാനഗരിയിലുണ്ടുസീതാസമ്പാതിപ്ര

ത്യധനംചുമന്നീടുന്ന സന്തതംരാമഹരേശരണം 18. സമ്പാതിചൊല്ലി
യതുകേട്ടജസുതൻമുമ്പായവാനരവീരന്മാരും അംഭോധിലംഘനവാക്യം
പറഞ്ഞുടൻ വത്തിച്ചുരാമഹരേശരണം 19. വിൽപ്പാടൊരുത്തനരക്കാ
തമന്ന്യനമപ്പോലെഏകനകാതംചാടാം അപ്പാരാവാരത്തെലംഘിപ്പാനേ
കനും കെല്പില്ലരാമഹരേശരണം20. എന്തിനുഞാൻതന്നെവെള്ളത്തിൽ
ചാടീട്ടു നീന്തിക്കടപ്പനെന്നാനൊരുവൻ നീന്താമോനീക്കപിപോ
ലെനമുക്കുഭ്രാന്തത്രേരാമഹരേശരണം 21. കുന്നുകുതിക്കിൽമറുകരെ
ച്ചാട്ടുവാൻഇങ്ങോട്ടുബന്ധംനമുക്കനേകം എന്നങ്ങുചൊല്ലിനാൻബാലി
സുതനാകുമംഗദൻരാമഹരേശരണം 22. മുഷ്കരരാംചിലമക്കടവീരക്കും
അക്കരെച്ചാടിക്കടന്നീടുവാൻകെല്പില്ലയെന്നതുകേട്ടിട്ടു വൈരിഞ്ചിദുഃഖി
ച്ചുരാമഹരേശരണം 23. താനത്രേപോരുമെന്നുള്ളിലറിയാതെദീനത
മുൾക്കൊണ്ടുവാനരേന്ദ്രൻ മാനിതനായഹനൂമാനെവൈരിഞ്ചിമാനിച്ചു
രാമഹരേശരണം 24. ഇത്രിപുരാന്തകൻനിന്നെജ്ജനിപ്പിച്ചുപിന്നെപ്ര
ഭഞ്ജനനഞ്ജനയിൽ പിന്നെവനത്തിലിട്ടങ്ങവർപോയതും തോന്നീതോ
രാമഹരേശരണം 25. പാലുകുടിയാഞ്ഞുപാരംവിശന്നിട്ടുബാലാക്ക
നെത്തിന്മാൻ ചാടിയപ്പോൾ ആലോലഭാവംപിടിപെട്ടതുമുള്ളിൽതോ
ന്നീതോരാമഹരേശരണം 26. അക്കനെത്തിന്മാനായൂക്കത്തിൽവന്നങ്ങു
നിൽക്കും വിധുന്തുദനെക്കണ്ടപ്പോൾ മുഷ്കരരൂപിയെത്തിന്മാനടുത്തതു
മോക്ഷമോരാമഹരേശരണം 27. അക്കനക്കാൾവലുതക്കാരിമണ്ഡലം
അക്കുറവില്ലരമൈരാവതംനില്ക്കുന്നതുകണ്ടുതക്കമെടുത്തതുമോക്ഷമോരാമ
ഹരേശരണം 28. ആടൽപ്പെരുട്ടാടിഅടല്ക്കുളം പുക്കപ്പോൾ ചാടിച്ചുമൂ
ത്രപുരീഷപാതെഃ മൂടിച്ചുഭ്രചക്രമക്കരിവീരനും പേടിച്ചുരാമഹരേശര
ണം 29. വൃത്രാരികോപിച്ചു വജ്രംകൊണ്ടൊന്നെറിഞ്ഞതുഭവാനെപ്പ
തിപ്പിച്ചപ്പോൾ പുത്രാത്തികൈക്കൊണ്ടുവായുനിലീനനായ് കുത്രാപിരാ
മഹരേശരണം 30. വായുജഗത്ത്രയത്തിങ്കേന്നുദുഃഖിച്ചുപോയപ്പോൾ
ലോകമചേതനമായ്പായുംനദീതോയവാരിധിഘോഷവുംമാഞ്ഞുശ്രീരാമ
ഹരേശരണം 31. കാമാരിഫാലവിലോചനശോഭയും മാലാപരിമ
ളംകൂടെമാഞ്ഞു നീലാംബുദാഗമമാദിത്ത്യയാനവുംരോധിച്ചുരാമഹരേശ
രണം 32. ബ്രഹ്മകുലാലന്മാർനിമ്മാണകമ്മിണിനിമ്മാനസരായ് ചമ
ഞ്ഞുപിന്നെ ജംഗമജാതിയുംസ്ഥാവരത്തെപ്പോലെനിന്നുപോയ് രാമഹ
രേശരണം 33. ഇഷ്ടികളില്ലാഞ്ഞുനട്ടനയനങ്ങൾതട്ടീവലാരിക്കു മുള്ളി
ലേററം കിട്ടീതദീയസത്രപമവക്കന്നുപെട്ടെന്നുരാമഹരേശരണം 34.
അത്തിജഗത്തിനുവന്നതുപോക്കുവാൻമൂത്തികൾ മൂവരുംകൂടിച്ചെന്നു കീ
ത്തികൾവാഴ്ത്തിസ്തുതിച്ചാശുഗനോടുയാചിച്ചു രാമഹരേശരണം 35.
കൊണ്ടാടിക്കൊണ്ടുവിരിഞ്ചാദിവാനവർ പണ്ടേതിൽനിൻബലം പത്തി
രട്ടിഉണ്ടാക്കിനാരവരെന്നതുനിന്നുള്ളിൽ തോന്നീതോരാമഹരേശരണം
36. ഇത്ഥംനിജോല്പത്തികേട്ടുവലീമുഖപ്പുത്തൻ മണിപ്പൂൺപൂചിത്താവ
ടേപത്തിരട്ടിച്ചുപണ്ടേതിൽബലവീര്യവിസ്താരം രാമഹരേശരണം 37.

കുന്നിച്ചുഭക്തിപൂണ്ടുനമ്രനായവൻവന്ദിച്ചുവൈരിഞ്ചിപാദപത്മേ മന്ദസ്മിതാനുജ്ഞവാങ്ങിക്കരേറിനാൻകുന്നിന്മേൽരാമഹരേശരണം 38. പൂർവ്വാചലത്തിന്മേലാദിത്യനെപ്പോലെമാഹേന്ദ്രപർവ്വതത്തിൻമുകളിൽശോഭിച്ചമാരുതനന്ദനൻരാമനെവന്ദിച്ചുരാമഹരേശരണം 39. ചെന്താമരക്കണ്ണൻചന്ദ്രാനനൻജഗത്സന്താപംപോക്കുന്നവില്ലുമമ്പും ചെന്താരിൽമാനിനീചേരുന്നമാറിടം ചിന്തിച്ചുരാമഹരേശരണം 40. മേലിലിട്ടുഞെറിയ്ക്കാലംബമായൊരുനൂലുപിടിച്ചുകിടക്കുമ്പോലെ ചാരുതരമിഴിലോചനംചേർന്ന സുബേലത്തിൽരാമഹരേശരണം 41. താഴെപ്പതിഞ്ഞൊന്നുമെല്ലെക്കുതിച്ചപ്പോൾ ഊഴീധരത്തെയെടുക്കുതാഞ്ഞേഴാഴിചൂഴുമവനീതലംകൂടെത്താണുപോയ്‌രാമഹരേശരണം 42. മൽകൃതപാപങ്ങളെണ്ണിക്കൊണ്ടന്തകൻ നിഷ്കൃപമോടിയണയുന്നേരം നില്ലൂദൂരത്തെന്നുചൊല്ലിവന്നെന്നെനീ രക്ഷിക്ക രാമഹരേശരണം. 43.

## പതിനൊന്നാം വൃത്തം.

തദനുപവനാത്മജൻജാനകീവല്ലഭംനിജമനസിചേർത്തുരോമാഞ്ചിതാംഗോമഹാൻ കപിവരനെമെല്ലെനോക്കിച്ചിരിച്ചാദരാലുപരിജ്ഞത! പൊങ്ങിനാൻനൌമിനാരായണം 1. പെരിയചിലവിക്രമപ്രക്രമത്തിന്നുവൻകരുതിദിശി ദക്ഷിണായാംഗമിക്കുംവിധൌ സുരപടലിവിസ്മയപ്പെട്ടുവന്നെത്രയുംനറുമലരുതൂകിനാർനൌമിനാരായണം 2. വലരിപുഭയേനപണ്ടാഴിയിൽതാണുടൻഅലസധൃതിവാണമൈനാകമാംപർവ്വതം ഖലദമനവിക്രമത്തിന്നുപൊങ്ങീടിനാൻ ജലനിധിഗിരാഹരിംനൌമിനാരായണം 3. പെരുകിനനിജോരസത്തട്ടുകൊണ്ടഞ്ജസാ ഗിരിലവണവാരിധൌപോയിവീഴുംവിധൌ ഗുരുമപിചവിസ്മയന്നാശുപൊങ്ങീടിനാൻ പരമപവനാത്മജൻനൌമിനാരായണം 4. പുനരപിചവിപ്രനായിചെന്നുചൊല്ലീടിനാൻപവനസുത!വിശ്രമിച്ചീട്ടുകെന്നക്ഷണം തവശതിതട്ടപ്പതിന്നല്ലവന്നു സഖേ! ശമയഹൃദിനീരുഷംനൌമിനാരായണം 5. ഇതിവദതിപർവ്വതേയാത്രചൊല്ലിക്ഷണം ദശവദനഘോരകാന്താരതീവ്രാനലൻ സപദിസുരസാംഗനാമങ്ങുകണ്ടീടിനാൻവിപുലതനുതസ്സരിം നൌമിനാരായണം 6. പെരിയഗുഹപോലെവായുംപൊളിച്ചന്തികേപെരുവഴിതടുത്തുനിൽക്കുന്നകണ്ടഞ്ജസാകൃശതരശരീരനായ്‌വായിലുൾപ്പുക്കുടൻ ബഹിരപിവിനിര്യയൌനൌമിനാരായണം 7. നിജവരതനുപ്രതിച്ഛായമെല്ലെപ്പിടിച്ചുദധിനടുവേവലിച്ചിട്ടരാത്രിഞ്ചരീം നിശിതനഖരേണചീന്തിപ്പൊളിച്ചിട്ടവൻ ഉഴറിയെഴുനള്ളിനാൻനൌമിനാരായണം 8. വിശദതരകൌമുദീപൂരിതാശാമുഖേപ്രഥമഗിരിമൂർദ്ധ്നി ചന്ദ്രനുദിക്കുംവിധൌ വിരവിനൊട്ടുചെന്നുലങ്കാപുരീഗോപുരേ മഹിതനനിലാത്മജൻനൌമിനാരായണം 9. അലമലമിതത്രവാസംനമുക്കത്രകേൾഇതിഗിരമുദീര്യ്യതന്മാർഗ്ഗസംരോധിനീം കവിളുടയുമാറുതാഡിച്ചുയാത്രാക്കിനാൻ ഭുവനപരദൈവതം നൌമിനാരായണം 10. സമുചിതമറിഞ്ഞതാ
നുള്ളിലുൾപ്പുക്കുടൻ ഭവനവലഭീഷുപൊന്മാളികാഗ്രങ്ങളിൽ മണിയറ

യിൽമച്ചിൽ വെൺമാടജാലങ്ങളിൽ സപദിവിചികായതാംനൌമിനാ
രായണം 11. തലമുടിപിടിച്ചുഴിച്ചുഗ്രരാത്രിഞ്ചരാവലിഝടിതികൊ
ണ്ടുപോന്നോരുനാകാംഗനാ കലുഷതയിൽദീർഘനിശ്വാസമേകൊണ്ണന്ത
രംഗ്രഹതതിയിൽനോക്കിനാൻനൌമിനാരായണം 12. രജനിചരവീ
രശയ്യാതലേശായിനീം തെളിവിനൊടുകണ്ടു മണ്ഡോദരീമ്മക്ടെൻ പ
തിമരണലക്ഷണാം സീതയല്ലെന്നുറച്ചുടനപഗതോമഹാൻനൌമിനാ
രായണം 18. പരമമുനിസേവിതാനന്ദസംവില്ലൂലാം പലതിരയിൽ
മെല്ലെകാണുന്നപോലെകപിപ്രവരനിഹസീതയെ ക്കണ്ടിതുശിംശപാ
നികടഭുവിവാസിനീംനൌമിനാരായണം 14. ഘനവിടപിജാലശാഖാ
ലതാപഞ്ജരാ മിടയിലതിഗൂഢനായ് പുക്കിരുന്നീടിനാൻദശവദനവത്ത
മാനംഗ്രഹിച്ചീടുവാനമലപവനാത്മജൻനൌമിനാരായണം 15. ഝ
ടിതിഎഴുന്നേല്ക്കപോകെന്നുടൻമേല്ക്കുമേൽ അലസധൃതികേൾക്കമാറാ
യികോലാഹലം വലിയചിലകൈവിളക്കും പിടിപ്പിച്ചവൻനലമൊടെ
ഴുന്നള്ളിനാൻനൌമിനാരായണം 16. വെടിപടഹമദ്ദളംകൊമ്പുതാള
ങ്ങളും കുടതഴകളാലവട്ടങ്ങളയ്യായിരം പുടവകൾദുകൂലശയ്യാദിമുക്തൌ
ഘവുംനടനടനടത്തിയും നൌമിനാരായണം 17. ഭുവനമെരിയിക്കമാ
റിത്തിരിപ്രൌഢികൊണ്ടുലകിൽനിശിതിങ്ങുമക്കൂരിരുട്ടൊക്കവേ ദശവദന
മാനസേ ചേർന്നപോൽകേവലം പറകിലരിവിസ്മയംനൌമിനാരായണം
18. ഭുവനമപിപൂരയാമാസഭേരീരവൈ രവനതസുതാംഗനാനന്ദഗാന
ങ്ങളുംസവിധഭുവിനാരദൻവീണവായിക്കയും നവരസദമാട്ടവുംനൌമി
നാരായണം 19. സരസമപിരാവണോല്ലാസമാം ഗ്രന്ഥവുംകരതളിരി
ലങ്ങുടൻവച്ചുകൊണ്ടന്തികേ തരളമിഴിസീതകേട്ടീടുമാറാദരാൽ പൊരു
ളുഞ്ചതചൊല്ലിയും നൌമിനാരായണം 20. പെരിയചിലകാഴ്ചയുംവച്ചു
വന്നന്തികേ പരിചിനൊടുനിന്നുമന്ദസ്മിതംചെയ്തവൻ തിരുമുഖമണ
ഞ്ഞുകാണ്മാൻ കൊതിച്ചെത്രയും ശിരമരുളിരാവണൻനൌമിനാരായ
ണം 21. കളമൊഴികൾമൌലിമാലേ! മനോമോഹിനീ നളിനദളലോ
ചനേദേവിവൈദേഹികേൾ തളവളകൾതാലിമാലാദിരത്നംതരാം കള
ക മമ മാരമാൽനൌമിനാരായണം22. പുരികുഴലെടുക്കകൊണ്ടൊട്ടേചന്ദ്രാ
നനംതരളമിഴിപുഞ്ചിരിക്കൊഞ്ചൽകാണട്ടെടോ സരസമണികൊങ്കയി
ൽചേർത്തനംഗോത്സവേതരികയധരാമൃതംനൌമിനാരായണം 23. കമ
ലമുഖി! നീണ്ടകൺകൊണ്ടുനോക്കീടുമാം കളിപറകയല്ലചെയ്യുന്നതെ
ന്നോമലേ ഒളിതിരളുമാനനം കാണ്മതിന്നെത്രയും വലിയകൊതിയുണ്ടെ
ടോനൌമിനാരായണം 24. സ്മരനയനചന്ദ്രികേ! മാരതാപാതുരംതെ
ളിവിനൊടുപൂണ്ടുമാമാസ്വദിച്ചീടിലോ തരുണിതവവീര്യസൌഭാഗ്യമെ
ത്തീടുനല്ലുരിയിൽനടകൊൾകനാംനൌമിനാരായണം 25. തരളമിഴി
സീതനീയെൻപ്രിയയാകെടോ തരുണിമണ്ഡോദരിയെക്കളഞ്ഞീടുവൻ
സരസമധരാമൃതപാനത്തിന്നെത്രയും ചെറികെയുടനാഗ്രഹംനൌമിനാ
രായണം 26. മനുജവരസുന്ദരി! കേൾക്കെടോബാലികേ! മനസിമമ

ചെത്തുചെയ്താലിംഗനാദികൾ അനുഭവരസാമൃതമുണ്ടുപണ്ടോരോത്താളം
മനസികളിയല്ലകേൾനൌമിനാരായണം27. എന്നെമോഹിച്ചുമോഹി
ച്ചുമല്ലാക്ഷിമാരമ്പിലെത്തിപ്പിടിപെട്ടപാടെത്രയും മുമ്പിലുള്ളോരുത
നാംഗിമാരൊക്കെയും വാനവസ്ത്രീകളുംനൌമിനാരായണം28. മണിയറ
യിൽമെത്തമേൽവന്നിരുന്നീടുന്നി അണിവതിനുപൊൻവളതാലിഹാര
ങ്ങളുംമണികൾതവമോതിരംനല്ലരത്നാംതരാം അണികമന്നി! നീസഖീനൌ
മിനാരായണം29. രുചിയൊട്ടുഭുജിപ്പതിനെന്തുനിൻശ്രദ്ധകൾഅരുചിയ
തുടിച്ചതുംനീപറഞ്ഞീടുകവിരവിനൊട്ടുപഞ്ചതാരാദിയെന്നിത്തരംകരു
തിയിതുനിന്നെഞാൻനൌമിനാരായണം30. അണികകുചകുംകുമംപച്ച
നൽക്കൂട്ടുകൾ ഗുണമിയലുമാറുനല്ലോരുകസ്തൂരിയും നാണമകലെക്കള
ഞ്ഞീടുവാനായുടൻഗുണമൊട്ടുവഴങ്ങുമാംനൌമിനാരായണം31. ഒരുപു
രുഷനന്തികേവന്നുനിന്നിങ്ങനെപെരുകിയ മനോജസന്താപമോതീടി
നാൽ അതുമനുസരിക്കയെന്നുള്ളതോ യോഷിതാം സമുചിതമിതെത്രയും
നൌമിനാരായണം 32. വിഴുകിയഭിഷേകവും കാട്ടിൽനിന്നെപ്പിരിഞ്ഞു
ഴലുകരഘൂത്തമനാർത്തനായങ്ങനെ തഴുകിമുലമൊട്ടിൽമാരോത്സവസ്യാ
വധൌചുരസിമമനിദ്രകൊൾ നൌമിനാരായണം 33. പിതരമപിമോര
തീയാതിനാലാനനം വലരിപുമഗാദഹല്യാപിമാരാതുരം ഗുരുമഹിഷി
സോമനെപ്പുണ്ടുപണ്ടോമലേ! പുണരുകതെളിഞ്ഞുമാംനൌമിനാരായ
ണം 34. ദശരഥതനൂജനുംഞാനുമോർക്കുംവിധൌകിമപിമഹദന്തരംപ
ത്തുവക്ത്രംനമുക്കിരുപത്തുകരങ്ങളാലിംഗനത്തിന്നവന്നൊരുമുഖമുഭൌട്ട
ജൌനൌമിനാരായണം35. മതിമുഖി! തെളിഞ്ഞുനമ്മോടിണങ്ങീടുകിൽ
ഭുവനമടിമപ്പെട്ടുനിന്നുനിനക്കോമലേ! പദവികളിതില്പരംനാരിമാർക്കെന്തു
മററതിനുകൊതിയില്ലയോ നൌമിനാരായണം 36. മദനത്തുയിർപൂണ്ടി
ണങ്ങിടിനരാവണൻ പറയുമളവംഗനാമൌലിചൊല്ലീടിനാൾ ദശവ
ദന! നല്ലതല്ലിത്തൊഴിൽക്കൊക്കെനിൻകുലമറുതിപെട്ടുപോം നൌമി
നാരായണം 37. പടനടുവിൽവന്നുനിന്നെജ്ജയിച്ചെന്നെയുംതടിതി
നടകൊണ്ടുപോമ്മുമ്പിലാമ്മാറെട്ടത്തടവിയിലുടൻഗമിച്ചാത്മനാഥപ്രി
യനടിമലർവണങ്ങുനീനൌമിനാരായണം 38. പരതരുണിമാരെവ
ഞ്ചിച്ചുകൊണ്ടിങ്ങനെ സുരതരസകൌതുകംപൂണ്ടിരിക്കുന്നനിന്നരികില
നവത്തമേമൃത്യുരാത്രിഞ്ചരീശിരസിശരപാതവും നൌമിനാരായണം
39. പ്രിയതമവിയോഗതീവ്രാസിദഗ്ധാശയാതവവചനവാമതാലീഢ
കണ്ണാപിവാരഘുവരസമാഗമംപാർത്തുമൽപ്രാണനെ കഥമപിധരിക്കി
ഞാൻനൌമിനാരായണം 40. സരസമിഹവന്നുനന്നായ്പ്പറഞ്ഞീടിലുംത
ലമുടിവലിച്ചിഴച്ചീടിലുംനിർണ്ണയം ഒരുപൊഴുതിണങ്ങുവോളല്ലനിന്നോ
ടുഞാൻ നിശിചരകുലാധമ! നൌമിനാരായണം 41. ജനകനൃപനന്ദ
നാവാക്കുകേട്ടിങ്ങനെ വികൃതമതിരാവണൻവാളെടുക്കുംവിധൌ പുനര
പിനൃശംസനോടിങ്ങനെചൊല്ലിനാൾ സകലകമലേക്ഷണാ നൌമി
നാരായണം 42. തവമധുരവാക്കുകേട്ടീടുകേക്കാളെനിക്കുഹിതമിതവെ

ട്ടുവാൻ വന്നതത്രേസുഖം ദശമുഖ! ത്വാംഗസംഗം മഹാദുസ്സഹം പ്രതിഭയദമാഗമംനൌമിനാരായണം 43. രഹസിപിടിപെട്ടുമാമത്രകൊണ്ടേന്നവച്ചുവിത്തമഭീഷ്ടമോതുന്നകേളാഞ്ഞതസൌ സപദിമമവെട്ടിനായാഞ്ഞതണഞ്ഞിടിനാൻ മനുജകുലരത്നമേ നൌമിനാരായണം 44. തദനുദശകണ്ഠദുർവൃത്തുകൊണ്ടുത്തമാ വരഗുണവതീവധാരംഭമാലോക്യസാകരകലിതവാൾപറിച്ചുതുമണ്ഡോദരീഭുവി പതിമപാതയൽനൌമിനാരായണം 45. ഇരുപതുകവിൾത്തടംപൊട്ടുമാറുച്ചകൈരുടനുടനടിച്ചടിച്ചാശുമണ്ഡോദരീ തലമുടിപിടിച്ചിഴച്ചാത്മനാഥംരുഷാമണിയറയിലാക്കിനാൾനൌമിനാരായണം 46. ഉരുവിഷയതൃഷ്ണയുണ്ടാകിലിദ്ദേഹിനാം വരുമുടനുടൻവിപത്തെന്നുമന്ന്യേതരാം കനകമൃഗതൃഷ്ണയാവന്നുവിപദീദൃശീമതിമതിസുഖാഗ്രഹംനൌമിനാരായണം47.ശരണമിനിനീയൊഴിഞ്ഞാരെനിക്കീശ്വരാ!രമണകരുണാകര! പാഹിലോകേശ!മാംകരുണയിനിയില്ലയെന്നെക്കുറിച്ചെങ്കിലോമരണമുടനുണ്ടുമേനൌമിനാരായണം 48. ഇതിദശരഥാത്മജം ചിന്തയന്തീനിജം വപുരതിജുഗുപ്സതിയോഗിനീവാമലാ വിരഹകൃശമാത്മവപൈനൌതദാലോചനേ കമനിനിമിമീലസാനൌമിനാരായണം 49. ജയതുരഘുനായകസ്വാമിനീതിദ്രുതംതരുവിടപിപഞ്ജരാൽകാപിസാവാഗഭൂൽ കിമിദമിതികൺമിഴിച്ചതുകണ്ടീടിനാൾ നതമനിലനന്ദനംനൌമിനാരായണം 50. ജനകനൃപനന്ദനേ!രാമദൂതോസ്മിഞാൻ കുളകഹൃദിശോകസന്ധാനമെപ്പേരുമേ കനകമണിദമാതിരം തന്നുരാമാജ്ഞയാലിവിടെവിടകൊണ്ടുഞാൻനൌമിനാരായണം 51. മധുരതരഗാത്രിനിനാഥ്വപുത്രനുടെമദനതുയിർവാഴ്ത്തുവാൻവേലയുണ്ടത്രയും സതിസകലലോകനാഥപ്രലാപാദഹോ ത്രിജഗദപിദുഃഖിതം നൌമിനാരായണം 52. സമരഭുവിബാലിയെക്കൊന്നുസുഗ്രീവനങ്ങരുളിഹരിരാജ്യമങ്ങാത്മസഖ്യാദരം പരമൊരടയാളവാക്കുണ്ടുചൊല്ലീട്ടതുംനിശമയഹരിപ്രിയേ!നൌമിനാരായണം 53. ഇതിവചനമുചിവാനംഗുലീയം കൊടുത്തുളവരമുദാരചൂഡാമണിംവീണ്ടുനൌപദതളിരിൽവീണുടൻയാത്രചൊല്ലുംവിധൌ ജനകസുതചൊല്ലിനാൾനൌമിനാരായണം 54. കപിവരശിരോമണേ!നീ ചിരംജീവയെൻപതിയെവിരവോടുവന്നീടുവാൻചൊല്ലുനീ ഒരുദിനമെനിക്കുകണ്ടിട്ടുമൽപ്രാണനെപ്പുരഗതിവരുത്തുവാൻനൌമിനാരായണം 55. ദശരഥസുതപ്രിയേ!ഖേദിയായ്കേത്തുമേ വിരവിനൊടൊരാഴ്ചവട്ടത്തിലിങ്ങോട്ടുഞാൻ മധുരമൊഴികാന്തനെക്കൊണ്ടുവന്നീടുവൻ ചരണതളിരാണകേൾനൌമിനാരായണം 56. രജനിചരവീരനെത്തൽപ്പടച്ചാത്തെയും രഘുവരശരാഗ്നിതന്നിൽപൊരിച്ചഞ്ജസാ ഭവതിയെരഘൂത്തമൻചേത്തതില്ലെങ്കിലപ്പവനസുതനല്ലഞാൻനൌമിനാരായണം 57. വിടതൊഴുതിവണ്ണമങ്ങാത്മനാഥപ്രിയാപദതളിരിൽവീണുവന്ദിച്ചുവാതാത്മജൻ സപദികരണീയമെന്തെന്നുത്തമൻ മനസിസവിചിന്തയൻനൌമിനാരായണം 58.നരഹരിശരീരിണംവാരിദശ്യാമളംപ്രണതജനകാമപൂരാംഘ്രി

പങ്കേരുഹം നരമമരവന്ദിതംനാരദാദിപ്രിയം നരകഭയഭഞ്ജനംനൌമി നാരായണം 59.

## പന്ത്രണ്ടാം വൃത്തം.

രാക്ഷസരെക്കണ്ടുപോയീലനാമെങ്കിലാക്ഷേപിക്കും നമ്മെരാക്ഷസരും മക്കടവീരന്മാരുമങ്ങുചെല്ലുമ്പോൾ ധിക്കരിക്കുംനമ്മെനാരായണ 1. ജാനകീചോരനെത്തേജോവധംചെയ്തു ഞാനിപ്പുരിചുട്ടുപോയില്ലെങ്കിൽ ജാനകീവല്ലഭനുള്ളിലുണ്ടാംബഹുമാനക്ഷയംനമ്മെനാരായണ 2. ഇത്ഥംനിനച്ചവനുദ്യാനത്തിൽപ്പുക്കമത്തഗജംകണക്കെഹനൂമാൻ ഉത്തമവൃക്ഷങ്ങൾപെട്ടെന്നുപൊട്ടിച്ചുപുത്തൻപൂവല്ലിയുംനാരായണ 3. തെച്ചിമലരൊക്കെത്തച്ചുപൊടിച്ചിട്ടുമുച്ചമലരിപറിച്ചെറിഞ്ഞും പിച്ചകവല്ലിപറിച്ചുതിരുമ്മിയുമൊച്ചകൊള്ളിച്ചിച്ചുംനാരായണ 4. അനകണക്കെമെതിച്ചുതിമിത്തവൻ കാനകനാറിപറിച്ചെറിഞ്ഞും ഊനം വരുത്തിനാൻചെമ്പകംചെമന്തിചെമ്പരത്തിയേയുംനാരായണ 5. ഒല്പത്തിൽ നട്ടുനനച്ചുയന്നീടുന്ന കല്പകവൃക്ഷംപറിച്ചെറിഞ്ഞുംശില്പംപെരുകിനപൂവല്ലിവൃന്ദങ്ങളെപ്പേരുംഭഞ്ജിച്ചുനാരായണ 6. അനക്കൊമ്പന്മാരേരാക്ഷസരേ! നിങ്ങളാമെങ്കിൽവന്നാലുമെന്നോടിപ്പോൾ രാമൻെറദൂതൻഞാനേവമുൽഘോഷയൻ കാമാരിസംഭവൻനാരായണ. 7. ഉദ്യാനപാലന്മാർചെന്നറിയിച്ചപ്പോൾ ഉദ്വേഗമുൾക്കൊണ്ടുരാക്ഷസരും ഉദ്യാനപാലവൈരായിതന്മാരായിട്ടെത്തിമരിച്ചുപോയ് നാരായണ 8. വഞ്ചിച്ചപഞ്ചസേനാഭടന്മാരോടുമഞ്ചിച്ചമന്ത്രിസുതന്മാരേഴും പഞ്ചതാപ്രാപിച്ചു യാത്രമതംഗജപഞ്ചാസ്യനോടെത്തിനാരായണ 9. അയിരംപൂമരത്തെപ്പറിച്ചിട്ടവനായിരംകിങ്കരന്മാരെക്കൊന്നാൻ ആയുധമായണഞ്ഞാനക്ഷനന്നേരം ആയോധനത്തിന്നുനാരായണ 10. വന്മാരിമേഘംചൊരിയുംപോലെയണഞ്ഞുന്മാദിബാണങ്ങളെയ്യുന്നേരം ചെമ്മേഭയപ്പാടുഭാവിച്ചുകൊണ്ടവൻ ചുമ്മാചുരുങ്ങിനാൻനാരായണ 11. ബാണങ്ങളൊക്കെക്കടഞ്ഞുകളഞ്ഞവൻ കാണെന്നുചൊല്ലിക്കുതിച്ചുതേരിൽ ചേണേറവാഹങ്ങൾസൂതനേയുംകൊന്നു കേതനംപൊട്ടിച്ചുനാരായണ 12. പെട്ടെന്നുകൈക്കോട്ടിലിട്ടുമത്തക്ഷനെ മുഷ്ടികൾകൊണ്ടുകൊട്ടുക്കുന്നേരം മുഷ്ടിയാംപാഥേയംകെട്ടിയവൻയമ പട്ടണത്തിന്നുപോയ്നാരായണ 13. അക്ഷൻമരിച്ചുപോയെന്നവിശേഷങ്ങ ളക്ഷണം ചെന്നങ്ങറിയിച്ചപ്പോൾ രക്ഷോധിനാഥനംദുഃഖംപെരുത്തുടനക്ഷിജലംവാൎത്തുനാരായണ 14. പച്ചപ്പകൽവന്നുതച്ചുകൊന്നദൂതനെപ്പേക്കരങ്ങെന്നുചൊല്ലിനില്ലും നിച്ചരിയക്കയ്യർപോകുവിൻ മുമ്പിലെന്നുച്ചത്തിൽചൊല്ലിനാൻനാരായണാ 15. തൽക്ഷണംകോപിച്ചുശൌയ്യക്കനൽക്കൂട്ടരാക്ഷസാധീശപൻ മേഘനാദൻ രൂക്ഷശരവൃഷ്ടികൊണ്ടുമയക്കിനാനക്ഷവിരോധിയെനാരായണ 16. അകെവൃത്താന്തമറിഞ്ഞുമയങ്ങിന ശാഖാമൃഗാധിപനോടണഞ്ഞു നാഗാസ്ത്രംകൊണ്ടുപിടിച്ചുകെട്ടീടിനാൻമേഘനാദൻമുദാനാരായണ 17. വൻപുംപറഞ്ഞുകൊണ്ടുമ്പ

ത്തുരാക്ഷസർസംഭ്രമപ്പെട്ടവനെയെടുത്തി ട്ടിമ്പത്തിലാത്തുദശാനനൻത
ന്നുടെ മുമ്പിൽകൊണ്ടുവച്ചുനാരായണ 18. എന്തെന്തെടാകപിക്കീടമേ
ചൊല്ലുനീ എന്തുനിനക്കിതുതോന്നീടുവാൻ സന്താനപൂരിതമെൻെറമ
ലക്കാവെന്നെന്തേയറിക്കാഞ്ഞു?നാരായണ 19. നാഗാധിനാഥൻനി
യോഗത്താലോനീയുമേകാകിയായിപ്പോന്നിങ്ങുവന്നു ആകാംക്ഷജീവനി
ലില്ലാഞ്ഞാലേവക്കുംചെയ്യാമിതില്ലരംനാരായണ 20. ദിക്പാലകന്മാ
രയച്ചുട്ടതെന്നാകിൽകല്പാന്തകാലംവരുത്തുവൻഞാൻ മുപ്പാരിടത്തിങ്കൽ
കല്പനയിന്നെനിക്കേപ്പേരുമെന്നറിനാരായണ 21. ഇത്ഥംദശഗ്രീവവാ
ക്കുകൾകേട്ടപ്പോൾ നിർഭയനായിഹനൂമാനപ്പോൾ ചിത്തംതെളിഞ്ഞു
പറഞ്ഞുദശാസ്യനോടുത്തരമായിട്ടുനാരായണ 22. കേൾക്കദശാനന!
വാനോരയച്ചുട്ടപേക്ഷരങ്ങല്ലഞാനെന്നറിഞ്ഞോ രാക്ഷസക്കാട്ടിൽപി
ടിപെട്ടുകത്തുന്നരാമാഗ്നിദൂതൻഞാൻനാരായണ 23. എന്നോടെതിപ്പാ
നൊരുത്തരില്ലെന്നുണ്ടു നിന്നുള്ളിലേറിയശൗര്യമോഹം നിന്നെപ്പോ
ലെനൂറുരാവണൻവന്നാലുമെന്നോടെതിർത്തിടാനാരായണ 24. ജാനകി
യെച്ചെന്നുവഞ്ചിക്കഹേതുവായ് ഹാനികുലത്തിനുവന്നുകൂട്ടംമാനക്കേടി
നുമിതില്ലരമുണ്ടാകുംമാനിൻദശാനന!നാരായണ 25. വൻപിച്ചബാ
ലിയെക്കൊന്നുരാഘൂത്തമൻതമ്പിക്കുനല്കീതദീയരാജ്യംകൊമ്പൻപോകും
വഴിമോഴയ്യുന്നുണ്ടല്ലോ വൻപാ!ധരിച്ചാലുംനാരായണ 26. ലങ്കയാ
കുന്നൊരു പങ്കജനിക്കൊരുഭംഗഹേമന്തംഞാനെന്നറിഞ്ഞോ ശങ്കാഹീ
നംതലപത്തുംമൂന്നാളകംലങ്കേശ!മൂളിപ്പൻ നാരായണ 27. കൊള്ളു
ഒട്ടുതാഡനംകള്ളക്കരങ്ങളിൻെറ എല്ലൊട്ടൊടിഞ്ഞുനുറുങ്ങുവോളം നല്ല
നിശാചരന്മാർനമ്മെസ്സേവിച്ചിട്ടുള്ളവരെങ്ങുപോയ്നാരായണ 28.
കൊല്ലേണ്ടപാപമവധ്യരത്രേദൂതർകൊല്ലാക്കൊല ചെയ്കയത്രേയാവൂ
ചൊല്ലിനാനീവണ്ണംകല്യാണരൂപനാംനല്ലവിഭീഷണൻനാരായണ 29
ലങ്കാധിനാഥൻനിയോഗത്താൽ രാക്ഷസർപങ്കജനാഭദൂതൻെറവാൽ
മേൽ ശങ്കാവിഹീനംതുണിചുററിനൽവെടിക്കമ്പംകൊളുത്തിയാർനാരാ
യണ 30. കീശപ്പെരുമാളു വാലാഗ്നികൊണ്ടുടനാശരാധീശൻ മുഖത്തു
ഴിഞ്ഞാൻ മീശക്കൊമ്പൊക്കെക്കരിച്ചവനെത്രയും നാശപ്പെട്ടുത്തിനാൻ
നാരായണ 31. മാളികമച്ചുകൾമാടങ്ങൾഗോപുരപാളികൾകേളിനി
കേതങ്ങളും അളിഗൃഹങ്ങളും തീപിടിപ്പിച്ചൊക്കെക്കൊളിച്ചുമാരുതിനാ
രായണ32. തീപ്പിടിപെട്ടിടംതച്ചുപൊലിപ്പാനായ്രാക്ഷസരോടിയണ
യുന്നേരം അത്തഘോഷംഹനൂമാനോടടികൊണ്ടുമാത്താരായ്മണ്ടിയും നാ
രായണ 33. തുള്ളിമുലച്ചികൾപിള്ളകളെച്ചെന്നു തുള്ളിത്തുള്ളിപ്പാ
ഞ്ഞെടുക്കുന്നേരം വെള്ളപ്പുടവമേൽതീപിടിപെട്ടുപോയ് വെള്ളത്തിൽ
ചാടിനാർനാരായണ 34. വെട്ടിമഴുകൊണ്ടുവാതിൽപൊളിച്ചിട്ടു പെട്ടി
കൾപെട്ടകമൊട്ടെടുത്തും പട്ടുപുടവകൾകട്ടുകവന്നിട്ടുംചുട്ടുകരിഞ്ഞുപോ
യ്നാരായണ 35. സിന്ധുരസേനകൾവെന്തുചമഞ്ഞിട്ടും സത്വരംത
ങ്ങളിൽവീണടിഞ്ഞും ബന്ധനവാജികൾമന്ദുരതന്നുള്ളിൽവെന്തുവിതി

ൻഭപായ് നാരായണ 36. കുംഭകൎണ്ണനുറങ്ങീടുംമണിയറ വെന്തുതുടങ്ങി തങ്ങളുടെപാപം കുംഭകൎണ്ണങ്ങളിൽ തീയുതിരുന്നേരംവന്നുണരുമോ നാരായണ 37. നാസികയൂടെപടുതീപിടിപെട്ടു ദാസികളുള്ളവരെങ്ങു പോയി കാസാരവെള്ളംമുറിച്ചൊഴുക്കീടുവാൻ നാസാകുഹരത്തിൽനാരായണ 38. മാരിപെയ്യിക്കട്ടെവാസവനെങ്ങുപോയ് മാരിപെയ്യിക്കമോ പാൎത്താലവൻ വാരിധിനാഥനുംവാരായിവിടേയ്ക്കു പാരംമനോദോഷിനാരായണ 39. മട്ടോലും വാണിയിവിടെവരികയാൽ ചുട്ടുകരിഞ്ഞു പോയ് ലങ്കാപുരം പെട്ടെന്നുമൽക്കുലത്തിന്നുംവിനാശങ്ങൾ തട്ടുമെന്നുന്നംനാരായണ 40. പൊട്ടുപറയാതെ നാഥൻചെവികേൾക്കിൽവെട്ടുകൊള്ളുന്നിനക്കെന്നറിഞ്ഞോ വെട്ടുന്നവൎക്കനെയ്യിട്ടു കൊൾകെന്നതേ മുട്ടുമ്പോൾചെയ്യാവുനാരായണ 41. പങ്കജലോചനസീതവസിക്കുന്ന സങ്കേതഭൂമിയൊഴിഞ്ഞുള്ളേടം ലങ്കാപുരിയൊക്കെവെന്തപ്പൊഴുണ്ടായ സങ്കടംചൊല്ലാമോ നാരായണ 42. വാലാഗ്നികൊണ്ടേവം കാളിച്ചുലങ്കയെ മേലേകടന്നുസമുദ്രത്തിന്റെ മേലാളായുള്ളഹനുമാൻശ്രീരാമനു ചൂഡാമണിനൽകിനാരായണ 43. കണ്ടേൻഞാൻ സീതയാംതണ്ടാരിൽമാതിനെക്കൊണ്ടാടുവാൻയോഗ്യയത്രേ പാൎത്താൽ ഉണ്ടാക്കിനാനേവം രാവണവൃത്താന്തമുണ്ടായതെല്ലാരും നാരായണ 44. സന്തോഷവാനായി ലോകത്രയത്തിനു സന്താനമായരഘുനായകൻ ചൂഡാരത്നംവാങ്ങിമാരുതിവീരനെ ഹന്തസുഖിപ്പിച്ചു നാരായണ 45. ദൂതന്നാശ്ലേഷത്തെക്കാൾപരം നല്ലതൊന്നില്ലെന്നറിഞ്ഞു ശ്രീരാമദേവൻ ആലിംഗനംചെയ്തു വീരൻഹനുമാനെ പ്രീതാത്മാവായിട്ടു നാരായണ 46. അദിതേയാദികൾക്കെത്താത്തനുഗ്രഹം വാനരജാതിയിലായതിനാൽ അദിനാഥൻതിരുവുള്ളമാരെക്കുറിച്ചെന്നറിയാവതോനാരായണ 47. നാരായണഹരേ നാരായണഹരേ നാരായണഹരേനാരായണ ജാനകീചോരമമത്തരമാപതേ! ശ്രീരാമ മാംപാഹിനാരായണ 48.

### പതിമൂന്നാം വൃത്തം.

പ്ലവഗകുലപതിവരുത്തുമ്പൊരുമ്പടജ്ജനത്തോടൊരുമിച്ചു രഘുനാഥൻ പടയ്ക്കുപുറപ്പെട്ടുസമുദ്രതടഭൂവിവസിച്ചിതൊരുദിനംഹരിനംബോ 1. കടലിലുടനുടനടിയുംതിരമാല നടുവേപുളയുന്നഭുജഗങ്ങൾ തടിച്ചമുതലകൾതിരണ്ടിതിമിംഗല മട്ടത്തുനിന്നുകണ്ടുഹരിനംബോ 2. തുട്ടത്തപവിഴങ്ങളെട്ടുത്തുമണിമുത്തു കൊട്ടുത്തുമവരവർകരങ്ങളിൽ അട്ടത്തദരങ്ങളെത്തടുത്തുപിടിപെട്ടുതിമിൎത്തുഹരിസേനഹരിനംബോ 3. ചരമജലധിയിൽമറഞ്ഞുദിനകരനരിയപനിമതിയുദിച്ചുടൻ കിരണനികരങ്ങൾതെളിഞ്ഞുദിശിദിശി പരന്നുപരിചോടുഹരിനംബോ 4. കുസുമപരിമളംതടവിപ്പവമാന നരികിൽമെല്ലെമെല്ലെവരികയും കുസുമശരനന്നിപവഴിതൊടുത്തുടനരികിലണകയുംഹരിനംബോ 5. വിരഹദഹനനുമുടലിൽപിടിപെട്ടു മുരുകിവശംകെട്ടുരഘുനാഥൻ തരുണി

മന്നിതനൊമനസിനിരുപിച്ചങ്ങുറക്കംവരായ്കയുംഹരിനംബോ 6. മെഴു
ത്തമുഖപത്മംകുളുത്തുമുലകളും തണുത്തതുടയിണനിനച്ചുടൻ അകത്തുമ
ദനമാൽമുഴുത്തുരഘുവരൻനിലത്തുകിടക്കയുംഹരിനംബോ 7. വിപ
ദംകടന്നുപണ്ടഖിലജനങ്ങളെന്നതിനെപ്പറകയുംശമിപ്പിപ്പാൻ മനുജവ
രൻതന്റെവിരഹത്തുയിരിനെ പ്ലവഗകുലപതിഹരിനംബോ 8. സ
മുദ്രമറുകരയുറച്ചുപെരുമ്പട ജ്ജനമെന്നറിഞ്ഞൊരുദശമുഖൻ പ്രഹസ്ത
നിശിചരവരരെവരുത്തീട്ടു തുടങ്ങിനിരൂപണംഹരിനംബോ 9. പ്ര
ഥിതഭുജബലവിജിതജഗദവനമിതദശമുഖ! ശൃണുഗിരംമനുഷ്യപ്പുഴുവി
ന്റെവാച്ചിലയിതവകിമിഹനിരൂപണംഹരിനംബോ 10. വരികില
വനെയുംപ്ലവഗകുലത്തെയും യമപുരത്തിലുടനയപ്പിപ്പാൻ ഒരുവന്മതിയി
തിലഖിലനിശിചരവര നീയിതുകേൾക്കഹരിനംബോ 11. പ്രിയത്തെ
യൊഴിഞ്ഞൊന്നുംപറഞ്ഞില്ലൊരുവനു മനത്ഥപ്പെട്ടുമെന്നഭയത്തിനാൽ
ഹിതത്തെപ്പറഞ്ഞിതു ദശമുഖനോട്ടുടൻ മറുത്തുവിഭീഷണൻഹരിനം
ബോ 12. മുഴുത്തമദനാഗ്നിപിടിച്ചുമനക്കാമ്പിൽ കുലത്തെമുടിക്കൊ
ല്ലദശമുഖ! കൊട്ടത്തുകളകത്രേനമുക്കുസമുചിതം മട്ടത്തേന്മൊഴിയാ
ളെഹരിനംബോ 13. പരസ്ത്രീരുചിപാരം നിനക്കെന്നിരിക്കിലും
കുലസ്ത്രീജനങ്ങളെത്തൊടൊല്ലാനീ പവനാശനനത ഭുജംഗരിപുശാ
സം ഭുജംഗംഭുജിക്കമോഹരിനംബോ 14. ചെവികൾക്കഹിതമാം
വചനം പറയുകിൽ ചെകിടെല്ലൊളപ്പാനെന്നുട്ടുത്തപ്പോൾ തൊഴുതു
പുറപ്പെട്ടുവിരവിൽ വിഭീഷണൻ തുണയാരിനിയെന്നു ഹരിനംബോ
15. രജനീചരർനാൽവർ തുണയായ് പുറപ്പെട്ടു തിരിച്ചുവടക്കോട്ടു
വിയത്തുടെ രജനീചരവനദഹനൻപദതളിർ വണങ്ങിവിഭീഷണൻ
ഹരിനംബോ 16. പെരിയരഘുവരൻ ലവണജലംകൊണ്ടങ്ങവനെ
യഭിഷേകംകഴിച്ചുടൻ രജനിചരനാഥനിനിനീതന്നെയെന്നു തിരുവാ
മൊഴിഞ്ഞിതുഹരിനംബോ 17. പെരിയദശമുഖചരിതമവൻപറഞ്ഞ
ഖിലംചെവിക്കൊണ്ടുകപികുലം വിരവിൽപ്രതിജ്ഞചെയ്തടിച്ചുമദത്തൊ
ട്ടുമടിച്ചുതെരുതെരെഹരിനംബോ 18. തനിച്ചുകണ്ടെത്തുമ്പോളടിച്ചു
മകുടത്തെപ്പറിച്ചുകൊണ്ടുവന്നില്ലിനിയെങ്കിൽ ഉറച്ചുസുഗ്രീവനെന്നിനി
ക്കില്ലിനിപ്പേരുമറിച്ചുവിളിച്ചാലുംഹരിനംബോ പ്രതിജ്ഞമതിയുണ്ടോ
കടപ്പാനുപായമെന്തതിനെപ്പറഞ്ഞാലും വിഭീഷണ പതുപ്പിൽവിളി
ച്ചനുസരിക്കവേണ്ടതെന്നുപറഞ്ഞാനവനപ്പോൾഹരിനംബോ. 20 ഇര
വുപകൽമൂന്നുകഴിഞ്ഞുനമുക്കത്രചരലിൽക്കിടന്നിട്ടുജലനിധേ! പരവതാ
നിവിരിച്ചരിയപദവിയിലിരിപ്പുനമുക്കണ്ടുഹരിനംബോ 21. സഗരൻ
കുഴിച്ചതിൽനിറച്ചുഭഗീരഥ നമത്ത്യതടിനീടെജലംകൊണ്ടകലത്തിൽ
പിറന്നൊന്നറികസമുദ്രമേ! തരികവഴിനമുക്കരിനംബോ 22. പെരിയ
സമുദ്രമേതരികവഴിനമുക്കരിയനിശിചരപുരിയോളം തരുണിമണികളു
ൻതലകൾപത്തുമൊപ്പംവിരവിൽമുറിപ്പതിന്നരിനംബോ 23. പറഞ്ഞത
ബ്ധിയൊന്നുമറിഞ്ഞീലതുകൊണ്ടു നിറഞ്ഞുമനക്കാമ്പിൽകൊട്ടുംകോ

പം അരിയതിരുമിഴിച്ചുവന്നിതധരവുംവിറച്ചുരഘുനാഥന്നരിനംബോ
24. പുരത്തെദ്ദഹിപ്പിച്ചപുരദ്വേഷിയെപ്പോലെ കരത്തിൽകൊലവില്ലും
പിടിച്ചുടൻ ശരത്തെത്തൊട്ടുത്തുടൻസമുദ്രംവറട്ടുമെന്നുറച്ചുരഘുവരൻഹ
രിനംബോ 25. പരമരഘുവര! സുരനമിത! രിപുദഹന! ദശരഥസുതഹ
രേ! മരണഭയമപഹരസുകൃതിജനഹൃദയനിലയന! ഹരിനംബോ 26.

## പതിന്നാലാം വൃത്തം.

കൊണ്ടാലക്ഷ്മണവില്ലുംശരവും കണ്ടില്ലേതുംവരുണമിദാനീം ക
ണ്ടാലുംമമ വീര്യംജലനിധി മണ്ടിവരുന്നതുനാരായണജയ 1. പണ്ടാക്കും
വഴിതന്നിട്ടില്ലെന്നുണ്ടഭിമാനം വരുണനുമുള്ളിൽ കണ്ടോമാമകഭുജബല
മറിവൂ കുണ്ഠാത്മാവുകൾനാരായണജയ 2. മൂന്നുദിനങ്ങൾകഴിഞ്ഞൊരുറെ
യുമപിതോന്നീലവനിഹവഴിതരുവാൻമേ മാഞ്ഞീടേണംജലനിധിശ
ബ്ദം പ്രാക്തനമിദമപിനാരായണജയ 3. ഇത്ഥമയത്തുപറഞ്ഞുരഘൂത്ത
മനസ്ത്രമെടുത്തുതൊടുത്തഭിമന്ത്രി ച്ചുദ്ഗതജലനിധിതന്നിലയച്ചു തിഗ്മ
ശരംഹരിനാരായണജയ 4. വമ്പുകലന്നൊരുവരുണനുമപ്പോൾ അമ്പു
തന്നിക്കെതിർകൊണ്ടൊരുനേരം വൻതിരകരതാർകൊണ്ടുപിടിച്ചു തമ്പ
തിചരണംനാരായണജയ 5. ഝലഝലഘോഷംജലനിധിതിളയ്ക്കും ഭുജ
ഗാവലികളുരുണ്ടുതിരണ്ടും ജലമാനുഷഗജതിമികൾതിമിംഗല മലറിയുമ
ധുനാനാരായണജയ 6. ചൂടുപിടിച്ചൊരുവരുണനുപിണയും അടലൊ
രോന്നേപറവാൻപണിപണി പേടിമുഴുത്തുവിറച്ചുവനോടിച്ചാടിവണ
ങ്ങീനാരായണജയ 7. അഭയമഭയമയ്യോഭഗവാനേ! പരിപാലയമാം
പരദൈവതമേ പെരുവഴിയിതുലങ്കാപുരിയോളം ചിറയിടുകവിഭോനാ
രായണജയ 8. ചരണാംബുജമലർകൂപ്പുംനിജജന പരിപാലനതല്പര
നേപരനേ! തിരുമിഴികിമപിചുവപ്പിച്ചതുമതി കരുണാംകുരമയിനാരാ
യണജയ 9. മായാമോഹിതമതിജനമുണ്ടോ തവമഹിമാനമറിഞ്ഞീടു
ന്നു സ്വപ്നാനുഭവിക്കറിയാമോനിജ പൂർവ്വശരീരംനാരായണജയ 10. വ
രുണനിവണ്ണംപറകപുമാനൊടു വചനമതീവപറഞ്ഞതദശായാം വാന
രപാളിമുതിർന്ന സമുദ്രേ ചിറയിടുവാനായ്നാരായണജയ 11. കപിജ
നസഭയോ വടിവൊടൊരുമ്പെട്ടിടിനിനദങ്ങൾപൊഴിച്ചുപൊഴിച്ചും
പടുതനടിച്ചവർ ഗിരിനികരങ്ങളുടുത്തുനടന്നാർനാരായണജയ 12.
സകനകധാതുചയാകുലപല്ലവവിടപിഗുഹാമുഖഭാരിഗിരീന്ദ്രൻ പ്രഥ
മന്നളനാൽനമിതോമംഗലകലശമിവാബ്ധിയിൽനാരായണജയ 13.
അംബരമാർഗ്ഗമുരുമ്മിപ്പൊങ്ങിന തുംഗതരംഗപരമ്പരയാഴിയിൽ മുങ്ങി
ച്ചെന്നുകപിവീരന്മാരുന്മദശാലികൾനാരായണജയ 14. നീളത്തിൽ
ചിലർചരടുപിടിച്ചുംനീളക്കതിചനകുറ്റിതാച്ചും വാലതുകൊണ്ടുമല
കൾപറിച്ചും നാലുദിഗന്തേനാരായണജയ 15. പഴുതേപഴുതേപാഴ്
ചിറയിട്ടും വഴിയറിയാതെയാഴിയിൽവീണും നാനാജലമാനുഷരെയെടു
ത്തും തഴുകിയയച്ചുംനാരായണജയ 16. ബന്ധുരജലനിധിസേതുമുദാ
രം ബന്ധുംപർവ്വതനികരമെടുത്തും ധുന്ധുന്നെന്നങ്ങിട്ടുകപീശ്വരർ സി

ന്ധുവിൽനടുവേനാരായണജയ 17. സപ്തസമുദ്രസമുദ്രിതധരണീചക്ര
മഹീധരചക്രമെടുത്തും ദീപ്തകപീശ്വരമണ്ഡലമധ്യേനാ വച്ചുസമുദ്രേനാ
രായണജയ 18. മഹിതമഹീന്ദ്രൻസാനോരുക്കളെച്ചേരരിയസുരബലത്തോ
ളംമുട്ടി നളകൃത ചിറവഴിതട്ടുപരിവീണു സുരകൃതകുസുമംനാരായണജയ
19. പന്നഗശായിതന്നിക്കശയിപ്പാൻ പന്നഗരാജൻപാതാളതലാൽ ഉ
ന്നതനായിപ്പൊങ്ങിയപോലെ തോന്നുന്നിതുചിറനാരായണജയ 20. ദ
ശശതയോജനയടിനീളം ചിറ വഴിയേതിങ്ങിനിറഞ്ഞു ദശമുഖ നഗരി
നിറഞ്ഞൂരഘുവരപൃതനാ മറുകരയീനുനാരായണജയ 21. നാരായണ!
ജയനാരായണ!ജയനാരായണ! ജയ നാരായണരഘുനായകവിഷ്ണോ!
പരിപാലയമാം നാരായണ!ജയ 22.

## പതിനഞ്ചാം വൃത്തം.

വാരിധിയിൽവഞ്ചിറതൊട്ടുത്തുരഘുനാഥൻ വീരകപിസേനയൊട്ടുകൂടെയുടനേപോയ് പേരെഴുന്നലങ്കയിലകത്തുപുക്കശേഷം പോരിനൊരുമിച്ചനിലകണ്ടുഹരിരാമ 1. വൻപ്രളയവാരിനിധിഘോഷമിവഘോരം ഹുംകൃതിതുടർന്നകപിസേനയുടെഘോഷം സംപ്രതിനിശമ്യദശകണ്ഠനതിവേലം കമ്പനമിയന്നുജനതാപിഹരിരാമ 2. രാവണനയച്ചുശുകസാരണരെരാത്രൌ താവപിഖരാരിപൃതനാസുവിലസുമ്പോൾ വാനരർപിടിച്ചുടൽഞെരിച്ചവരെനേരേ രാമനുടെമുമ്പിലഥവച്ചുഹരിരാമ 3. ദൂതവധമെന്നതുനമുക്കനുചിതംകേൾ പാപമയച്ചീടുകെന്നു ചൊല്ലിരഘുനാഥൻതാവപിമുതിർന്നുപുരിപുക്കിതുനിതാന്തംരാവണനൊടൊക്കെയറിയിച്ചുഹരിരാമ 4. ഉത്തമന്റെകീർത്തികളെവാഴ്ത്തുന്നതുകേട്ടിട്ടാത്തരുഷമാട്ടിവിട്ടുതാവപിദശാസ്യൻ താർത്തരുണിസീതയുടെവാർത്തയറിവാനായാത്തമദമങ്ങുനടകൊണ്ടുഹരിരാമ 5. ദേവിദയിതേ!മധുരഗാത്രി!മമസീതേ! കാണതികിൽനിൻപതിയുടേതലയിതല്ലോ ഞാൻമുറിച്ചുകാഴ്ചവച്ചുകാണ്മതിനിദാനീമേണമിഴിമാംതഴുകുകാശുഹരിരാമ 6. ഇത്ഥമിതുകേട്ടുളവുചിക്കനെകൊട്ടുന്തി കത്തിഹൃദിസാസപദിനോക്കിയൊരുനേരം ഭർത്തൃതലയെന്നുടനുറച്ചുബത സീതാദുഃഖജലധൌമുഴുകിവീണുഹരിരാമ 7. അമ്പുകൊണ്ടുഭൂതലത്തിൽവീണുപിടഞ്ഞീടും കമ്രമുഖിപോലെകിടന്നങ്ങുപിടഞ്ഞിട്ടും കമ്പഹൃദയാപുനരുണർന്നുമുറയിട്ടും പാരഴലുമാറുകരരീവഹരിരാമ 8. തുള്ളിയൊഴുകീടിനവളന്നതടിനീനാം വെള്ളമൊഴുകീലകരിങ്കല്ലുകളലിഞ്ഞൂ ഫുല്ലതരുജാലങ്ങളുംവല്ലികളുമെല്ലാം ഉള്ളമലച്ചാർത്തുകളുതിർന്നുഹരിരാമ 9. അക്കനുമടങ്ങിഗതിവായുബത വീശീല്ലൊക്കെമുറയിട്ടുസുരനാരികളുമെല്ലാം ദുഃഖമതുകണ്ടഥ പറഞ്ഞുദശകണ്ഠൻ വെക്കമവിട്ടുനനടകൊണ്ടുഹരിരാമ 10. വാരിയെടുത്താദരവിലാശ്രുസരമാ സാ വാരികളെക്കൊണ്ടുതളിച്ചാൾ മുഖസരോജേ വാരിജദളെരവളുമെല്ലെമെല്ലെവീശു നാപ്പൊഴുതുണർന്നവരെനോക്കിഹരിരാമ 11. വാമനയനേ!മതികരഞ്ഞതിഹപോയും രാവണന്റെമായയിതുനിണ്ണയമറിഞ്ഞോ ഏവമരുൾചെയ്തുസരമാതദനുസീതാ മാശ്വ

സിപ്പിച്ചാൾ മധുരവാണിഹരിരാമ 12. മാളികമുകൾപ്പരപ്പിലേറിദശ
കണ്ഠൻ ആലവട്ടം ചാമരങ്ങൾവീശിപ്പിച്ചുദാരം നാലഞ്ചുവിലോചനമു
രുട്ടിമിഴിച്ചേറ്റം നാലുദിശിതീപ്പതിരുത്തുകിഹരിരാമ 13. അക്കുലവീര
മണിരാവണനെക്കണ്ടിട്ടർക്കസുതനായകപിവീരനൊടു ചൊന്നാൻ അക്
സുതമർക്കടകുലാഭരണമേനീ കേൾക്കമമവാക്യമിദമാശുഹരിരാമ 14.
ഹേഹയനുമങ്ങരിയബാലിയുമിവന്റെ ബാഹുബലമുള്ളവണ്ണംകണ്ടറി
ഞ്ഞതുള്ളൂ മൂവുലകിലില്ലൊരുവനിന്നിവനെവെൽവാൻ ഈശപരനൊ
ഴിഞ്ഞുകപിവീരഹരിരാമ 15. എന്നുപറഞ്ഞോരളവിലൊന്നുകുതിച്ച
പ്പോൾ ചെന്നടിച്ചുടൻപറിച്ചുപൊന്മണികിരീടം നന്മയൊടുകാഴ്ചവ
ച്ചുകാൽത്തളിരിൽവീണാൻ നിർമ്മലദിനേശസുതനാശുഹരിരാമ 16.
കോപിതയമോപമദശാനനനിയോഗാൽ അസകലമാശരമഹാബല
മസംഖ്യം നാലുപുറത്തുംവലിയഗോപുരങ്ങളൂടെ തിക്കിഞെരിച്ചാശുപുറ
പ്പെട്ടുഹരിരാമ 17. പട്ടസപരശ്വധശരാസനശതഘ്നി ചൊട്ടകു
ന്തമീട്ടിച്ചുരികായുധനികായം വട്ടമിയലുംപരിചവാളുകളെടുത്തു ദുഷ്ടർ
വിരുതൊട്ടവർപറഞ്ഞുഹരിരാമ 18. മുഷ്കധികമാർന്നമമമുമ്പിലണയു
മ്പോൾ മർക്കടവരന്റെ ചെകിട്ടത്തുടനടിപ്പൻ ലക്ഷ്മണനിതെങ്ങുരഘു
നായകനിതെങ്ങു മൽക്കരതിമിർപ്പുകളയുന്നഹരിരാമ 19. ചിന്തയിനി
യെന്തിനു നരാന്തകദുരന്ത! ഹന്ത കപിപാളികളെ വാരിധിയിലാക്കി ച
ന്തമെഴുംമാലികപിണച്ചുദിതശോഭം സിന്ധുവിനു ചാർത്തുക തെളിഞ്ഞു
ഹരിരാമ 20. ഭംഗിപറയുന്നമതികൊന്നുകളയായ്കിൽ ഭംഗമുടനുണ്ടു
മമ പിംഗനയനാ! കേൾ സംഗരകുതുകികൾവയംബതപിടിച്ചു തി
ന്നുകളയുന്നിവരെയൊക്കെ ഹരിരാമ 21. മാനുഷരെത്തിന്നുനിറയാ
ത്തനമുക്കുണ്ടോ വാനരരെത്തിന്നുദരപൂരണംവരുന്നു രാമനെയും ല
ക്ഷ്മണനെയുംകൊറിച്ചുതണ്ണീരൊട്ടുകുടിച്ചാർത്തികളയുന്നു ഹരിരാമ
22. നില്ലുനില്ലുസുംഭ! ഭരംകണ്ടണയണംനീ നല്ലനിമിത്തങ്ങളെനിക്കൊ
ന്നുമില്ല ചൊല്ലാം മല്ലമിഴിസീതവരികെന്നതുനിമിത്തം നല്ലതിനിമേ
ലിലൊന്നുമില്ല ഹരിരാമ 23. മെല്ലവേപറഞ്ഞിട്ടുദശാസ്യനറിയുമ്പോൾ
കൊല്ലുമവർനമ്മെയെന്നതുള്ളിലറിയേണം വില്ലുവിടെയിട്ടുകളഞ്ഞുവ
ലിയപൊണ്ണാ! കല്ലിനെയെടുത്തുകൊൾഹിഡിംബഹരിരാമ 24. വാ
നരരിതെന്നുനിനച്ചോടിയണയേണ്ട വാനവരെക്കാട്ടിൽബലമുണ്ടിവർക്ക്
പാർത്താൽ മൂന്നുമതിലേകനുടെവീഴ്ചകളറിഞ്ഞോ അക്ഷനടിപെട്ടതൊ
ഴിലൊക്കെഹരിരാമ 25. ബദ്ധമതമിത്തരമുറച്ചുപറഞ്ഞുച്ചൈരുധത
യിലന്തകനെയൊന്നുനടുങ്ങിച്ചും മത്തകരിതേർതുരഗമേറിരണദക്ഷാ
യോധമഹരാക്ഷസരണഞ്ഞുഹരിരാമ 26. ചെമ്പുതലയുംഭ്രുകുടിഭീഷ
ണലലാടം ചെമ്പരത്തിപ്പൂവിനുസമാനം ചിലകണ്ണും മുമ്പിൽവരുന്നോ
രു ചിലരാക്ഷസരെക്കണ്ടു് ഉൾഭ്രാന്തുപറഞ്ഞുകപിപ്രസനഹരിരാമ 27.
അരുത്തലയുംവലിയകൊഴുവുപോലെനാവും മൂത്തമഴപോലെ ചിലപ
ല്ലുകൾകടിച്ചും കൂർത്തനഖരേണതനുകീറിപ്പിളർന്നിട്ടും മൂർത്തികളെക്കണ്ടു

ഭയമേറിഹരിരാമ 28. ഝംഝലമിതെന്നുവരചങ്ങലയിളക്കം കുംഭിവര
രാജിരഥപംക്തികളോടൊപ്പം ഹുംകൃതിതുടൎന്നകപിവീരരുമണഞ്ഞു സ
മ്പ്രതിമൃതിൻസമരായഹരിരാമ 29. നീലനണയുന്നളവുകൌതുകമനേ
കം നീലമയപർവ്വതനിശാചരനികായം വാലുകൊണ്ടുചുററിമുറുക്കീട്ടട
നെറിഞ്ഞാൽ നാലുദിശിവാരിധിയിൽനീളെഹരിരാമ 30. അക്ഷരി
പുതൽക്ഷണമണഞ്ഞുസമരത്തിന്നക്ഷികൾമിഴിച്ചു രണദക്ഷനതിവേലം
രൂക്ഷശരവൃഷ്ടികൾസഹിച്ചുകളഞ്ഞുടെ രാക്ഷസരെച്ചെന്നുപിടിപെട്ടു
ഹരിരാമ 31. ദൃഷ്ടിഭിരരാതികളെനോക്കിയലറിച്ചുംമുഷ്ടികളെക്കൊണ്ടു
തലപൊട്ടിത്തെറിപ്പിച്ചും പെട്ടെന്നണഞ്ഞാശരകവിൾത്തടങ്ങളേററം
പൊട്ടുമാറടിച്ചുകൊലചെയ്തുഹരിരാമ 32. പട്ടമിട്ടണഞ്ഞുവരവാജിക
ളെമമ്മാതട്ടിവിട്ടുഭൂതലത്തിൽവന്നുപിടയിച്ചും ദുഷ്ടജനമാനസമഴൽഭ
വിക്കമാറങ്ങട്ടഹസിച്ചുംകപികളൊക്കെഹരിരാമ 33. കൂർത്തശരജാല
ങ്ങൾപിടിച്ചൊടിച്ചെറിഞ്ഞും കൂർത്തനഖരേണതനുകീറിപ്പിളൎന്നിട്ടും ചീ
ൎത്തകുടൽമാലകളെടുത്തുടനണിഞ്ഞും തേർത്തടമൊത്തുപൊടിയാക്കിഹ
രിരാമ 34. മൽപ്പിടിപിടിച്ചുടനമർത്തുഞെരിച്ചിട്ടും കല്പിതമെനിക്കി
ദമതീവമുറയിട്ടും വില്ലിടിപിടിച്ചുകരജാലങ്ങളൊടിച്ചും കെല്ലൊടുനരാ
ന്തകനെവെന്നഹരിരാമ 35. വെട്ടുകൊണ്ടുകാലൊടിഞ്ഞുഭൂമിയിൽമറി
ഞ്ഞും കുത്തുകൊണ്ടുചത്തുമലയുന്നതുമസംഖ്യം പത്തുദിശികപിഭയ
പ്പെട്ടുനടന്നിട്ടും മത്തഗജമൊക്കെയടിപെട്ടുഹരിരാമ 36. സംഭ്രമമിയ
ന്നരിയസുംഭനിസുംഭന്മാർ കുംഭനികുംഭാതികായനെന്നിവരുമെല്ലാം
കമ്പനമകമ്പനമകമ്പടിനടന്നാർ വമ്പനുകൃതാന്തഗമനായഹരിരാമ
37. നില്ലുനില്ലിതെന്നുപറഞ്ഞോടിയണഞ്ഞീടും മല്ലടിച്ചുപോർവരു
ന്നരാക്ഷസരുമെല്ലാം ചൊല്ലെഴുന്നരാമവിശാഖാഗ്നിയിലെരിഞ്ഞു നല്ല
ചിലപാററകളെപ്പോലെഹരിരാമ 38. കൂരമ്പുകൾകൊണ്ടഥകഴുത്തു
കൾമുറിച്ചും ചോരനദിവാരിധിയിൽനീളെയൊഴുകിച്ചും ആറുന്നിയതം
കബന്ധക്കൂത്തുനടിപ്പിച്ചും പാരിടമതൊന്നുനടുങ്ങിച്ചുഹരിരാമ 39. ല
ക്ഷ്മണശരൈരധികരാക്ഷസവരാണാ മക്ഷികൾപൊടിഞ്ഞുതല ദിക്കു
ചിതറിച്ചും വിസ്മയമിതെന്നുപറവൂസമരഘോഷം മിക്കതുമൊടുങ്ങികു
ലമൊക്കെഹരിരാമ 40. വീരദശകണ്ഠശിതികണ്ഠവരധാമാ നീലകണ്ഠ
സൂനുമിവതാരകനുദാരം ലക്ഷ്മണമപാതയതജീവനമിളപ്പാൻ ശക്തിധര
മഗ്രഗളസീമ്നിഹരിരാമ 41. ഞാൻനിമിത്തംപണ്ടിവനയോദ്ധ്യയി
ന്നുപോന്നു എന്നെച്ചൊല്ലിയെത്രചിലദുഃഖങ്ങൾസഹിച്ചു ഞാനിരിക്കെ
വെപ്പുനരിവൻമരിക്കമാററാ യാരിനിനമുക്കുഗതിഹന്ത ഹരിരാമ 42.
ഞാൻമരിക്കിലില്ലമമഖേദമിതിനെക്കാൾ പാരമിതു ബാലമരണംമമ
സഖേകേൾ ഏവമിതിവാദിനിതധൈവരഘുനാഥേ വാനരരുമൊ
ക്കെമുറയിട്ടുഹരിരാമ 43. ലക്ഷ്മണമറിഞ്ഞൊരുവിഭീഷണഗിരംകേട്ടു
ക്ഷരിപുചെന്നുതിരഞ്ഞൌഷധിമത്താകും തൽക്ഷണമെടുത്തു മലകൊ
ണ്ടുവരുന്നേരം ലക്ഷ്മണനുജീവനമിയന്നുഹരിരാമ 44. കീർത്തിപെരു

കീടിനപുരാണപുരുഷൻതാൻ അസ്ത്രകൊണ്ടുനിന്നുദശകണ്ഠനൊടണ
ഞ്ഞാൻ കൂർത്തശരജാലങ്ങൾതൊടുത്തവനയച്ചാൻ മൂർദ്ധസുവിശാലവദ
നേഷുഹരിരാമ 45. സാരഥിരഥംതുരഗകേതനപതാകാ തോരണങ്ങ
ളൊക്കെമുറിച്ചങ്ങു ചിതറുമ്പോൾ ഭൂമികുലുങ്ങുംപരിചുഭൂതലത്തിൽ വീ
ണാൻ വേപഥുദശാനനനമന്നുഹരിരാമ 46. വീരദശകണ്ഠവിരവോടു
പുരിയിൽപോയാശുവരികിന്നുരഥചാപധരനായി വീർത്തമിനിമാമകമതു
ടനറിയുമപ്പോൾ ക്രൂരമിതിദാശരഥിചൊല്ലിഹരിരാമ 47. ഇങ്ങനെപ
റഞ്ഞൊരളവേബതദശാസ്യൻഅങ്ങുനടകൊണ്ടുപുരിപുക്കൊരുദശായാം
തന്നനുജനേല്പനരുണത്തുവതിനേററം പിന്നതതുടൻപെരുമാറിഹരിരാ
മ 48. ലക്ഷ്മണനുമഗ്രജനുമക്കപിവരാളിദിക്ഷുഭുജഗാസ്ത്രമുടനേററുഉ
ർവിവീണാർ തൽക്ഷണമുദാരതപിപക്ഷിപ്പെരുമാൾതാൻപക്ഷഭൂതമമൃതു
വരിഷിച്ചുഹരിരാമ 49. തൽക്ഷണമുണർന്നരിയലക്ഷ്മണനണഞ്ഞാൻ
മർക്കടവരെരുഴറിവീരസഭവാടി ഭക്ഷിതുമിദംജഗദിവാശുഘനനാദൻ
മുഷ്കരനണഞ്ഞുസമരായഹരിരാമ 50. ചിത്രരണസീമനിതെളിഞ്ഞൊ
രുസുമിത്രാ പുത്രശരമേററുഭുവിചത്തുമലച്ചീടും വൃത്രരിപുജിത്തുമെഴുന്ന
ള്ളിയമലോകേ തത്രബലമേവപുരമാപഹരിരാമ 51. കുംഭകർണ്ണനൻ
പിന്നൊടുടനൻവരുന്നേരംസംഭ്രമിച്ചുപാഞ്ഞകപിപാളിരഘുമൗലേര
മ്പുകൊണ്ടു ചത്തുടൽമുറിഞ്ഞുകെട്ടുവീണാൻ കമ്പിതചരാചരമിയന്നുഹ
രിരാമ 52. സോദരസുതാവപിമരിച്ചൊരുദശായാം ഖേദമതിരാവണ
നുമൊന്നുമുറയിട്ടാൻ ആദരവൊടാത്മമഹിഷീംമടിയിൽവെച്ചിട്ടാധിഷ്ഠ
ദയാമിതിപറഞ്ഞുഹരിരാമ 53. മല്ലമിഴിസീതയെക്കൊടുത്തുകളകെ
ന്നോ? ചൊല്ലെഴുന്നരാമശരമേററുമരിക്കന്നോ? നല്ലതിനിയെന്തുനമു
ക്കെന്നതിനെനീതാൻ ചൊല്ലുകസരോജമുഖിദേവി! ഹരിരാമ 54. ഇ
ത്ഥമൊരുഭർത്തൃവചനത്തെയുടനേകേട്ടുൾത്തൽപെരുകീട്ടവളുമശ്രുതതി
വാർത്തു മത്തഗജഗാമിനിജഗത്ത്രയനളിന്യാം മത്തഗജതാനൊടുപറഞ്ഞു
ഹരിരാമ 55. സീതയെനിനച്ചുഴലെരിഞ്ഞുപറയുംനിൻ വാചമു
പകർണ്യകുലമൊക്കെമുടിഞ്ഞേപോയ് കാണികൊതിയില്ലവർക്കു നി
ന്നെയെന്നറിഞ്ഞോ മൂഢതവചിന്തമതിയുണ്ടുഹരിരാമ 56. ശൂർപ്പണ
ഖതന്റെമുലമൂക്കരിഞ്ഞമൂലം പോക്കേതിത്തരാക്ഷസരുമൊക്കെമുടി
ഞ്ഞേപോയ് ഉൾക്കപ്പെരുകീടിനനരാധിപനെനീതാനെന്തുപുനരന്നു
നിനയാഞ്ഞുഹരിരാമ 57. മാൻവടിവതായരികിൽവന്നുവിലസീടുംമാ
രിചനുടൻമരണമേകിയതുകണ്ടാൽമായകൊണ്ടുമില്ലജയമെന്നതിനെയും
നീ എന്തുപുനരന്നുനിനയാഞ്ഞു? ഹരിരാമ 58. മുമ്പിൽവലിയോരുമല
പോലെവിലസീടും ദുന്ദുഭിശരീരവുമെടുത്തുടനെറിഞ്ഞാൻ വമ്പനകളേ
ഴുമരങ്ങൊരമ്പിനിരയാക്കും വമ്പനെനീയെന്തുനിനയാഞ്ഞുഹരിരാമ 59.
ബാലിയെയണഞ്ഞുകൊലചെയ്തതുമറിഞ്ഞോ? വാരിധിയിൽവഞ്ചിറ
തൊടുത്തതുമറിഞ്ഞോ? ദൂതനൊരുവൻപുരിതകർത്തുമറിഞ്ഞോ? മാന
വനചിന്തമതിയുണ്ടുഹരിരാമ 60. ഇത്ഥമഴൽപൂണ്ടുപറയുന്നനിജ

കാന്താമത്തലകലും പിരിച്ചുവീരദശകണ്ഠൻ പത്തുവദനനവളൊടോത്തു പറഞ്ഞാൻ ഉദ്ധതമഹോച്ചതരമാശുഹരിരാമ 61. മണ്ണുജഭംലൈരഹമറുത്തുകപിപാളിം രാമമപികൊന്നഥഭുജിച്ചുകപിവീരാൻ കാലപുരത്തിന്നയച്ചുവീണ്ടുവരുവൻഞാൻ ഖേദമിയലായ്കുഹരിണാക്ഷിഹരിരാമ 62. വില്ലുകരംവളച്ചുവിശിഖാൻവളവൂതീർത്തും നല്ലവചനങ്ങൾ പറഞ്ഞിട്ടവതിന്നെന്നും ചൊല്ലെഴുന്നവീരകപിഹ്ഹംകൃതികൾകേട്ടും നല്ലപുരിയിന്നുപുറപ്പെട്ടുഹരിരാമ 63. രാമ! ഹരിരാമ! ഹരിരാമ! ഹരിരാമ രാമരചനീചരകുലാന്തകതൊഴുന്നേൻ പ്രാണനകലുമ്പൊഴുതുനിന്മഹിതരൂപം കാണണമെനിക്കതെളിഞ്ഞാശുഹരിരാമ 64.

പതിനാറാം വൃത്തം.

പുത്രന്മണിസ്യന്ദനത്തിന്മേലേറി പത്തായിരംനൂറുസേനാപതിതാൻ യുദ്ധായനേരെപുറപ്പെട്ടുവീരൻ ബദ്ധാദരംചാരുശ്രീരാമരാമ 1. വൃത്രാരിനില്ക്കുന്നപൊൽത്തേരുദാരം ചിത്രംധരായാമിറങ്ങീതദാനീം ബദ്ധാദരംതാനതിന്മേൽകരേറി യുദ്ധായരാമോപിശ്രീരാമരാമ 2. സംഗ്രാമഭേരീംമുഴക്കിച്ചുവീരൻ സംഗ്രാമഭൂമൌവരുന്നോരുനേരം പൌലസ്ത്യഗീതംമഹത്സാമഗാനം കേൾക്കായിരാമന്നുശ്രീരാമരാമ 3. രണ്ടാം വിരിഞ്ചൻപുലസ്ത്യൻമുനിക്കുണ്ടുണ്ടായിദിവ്യൻ മഹാത്മാവിവൻതാൻ കൊണ്ടാടുവാൻയോഗ്യനത്രേനിനച്ചാലുണ്ടോവിചാരങ്ങൾശ്രീരാമരാമ 4. കൊല്ലുന്നതില്ലെന്നുമേഞാനിവന്നെക്കൊന്നാൽ നമുക്കിന്നുദുഷ്കീർത്തിയുണ്ടാം ദുഷ്കീർത്തിയേക്കാൾമരിക്കല്ലൊനല്ലു ഇക്ഷത്രിയക്കിന്നുശ്രീരാമരാമ 5. പണ്ടില്ലസൂര്യാന്വയത്തിൽകളങ്കംഉണ്ടാമിവനേക്കഴിക്കിലിദാനീം തണ്ടാരിൽമാതായസീതന്നമുക്കോ വേണ്ടീലതാനുംഹരേരാമരാമ 6. പോരിന്നിവേണ്ടാനമുക്കെന്നുചൊല്ലി പോവില്ലമന്നുംകൊട്ടുത്തുങ്കളഞ്ഞു പോവാൻതുനിഞ്ഞാനയോദ്ധ്യയ്ക്കുമദ്ധ്യേ കാരുണ്യധാമാവുശ്രീരാമരാമ 7. അന്നേരമക്കോപ്പുകണ്ടിട്ടനേകം ഖിന്നാത്മരോഭാവിലങ്കേശപുരൻതാൻ മന്നോർമണിപ്പുൺപുതന്നോടിവണ്ണം ചൊന്നാൻവണങ്ങീട്ടുശ്രീരാമരാമ 8. മാന്യൻദശാസ്യനിതെന്നോർത്തുനീതാൻ മുന്നേനടന്നീടിലെൻപോററിചൊല്ലാം ഇന്നുംമുടിഞ്ഞീടുമിപ്പാരിടംകേൾ ഒന്നിങ്ങുനോക്കീട്ടുശ്രീരാമരാമ 9. പത്താനനൻതന്റെപത്താനനത്തെ പ്രത്യേകമോരോന്നുനോക്കീടവേണം ചിത്തംതെളിഞ്ഞിട്ടുമായോധനത്തെകത്താസിനീതാനും ശ്രീരാമരാമ 10. ഉദ്യോഗമുൾക്കൊണ്ടുവിദ്യോതമാനം പ്രദ്യോതനപ്രൌഢികണ്ണുംമിഴിച്ചു മദ്യംകുടിച്ചിട്ടുസദ്യോമദിക്കും ആദ്യംമുഖംകാൺകശ്രീരാമരാമ 11. കണ്ടാൽതൊഴെണ്ടുന്നകഞ്ഞീട്ടചിജേന്ദ്രം ദണ്ഡിപ്പിടിച്ചിട്ടിടിച്ചുഗ്രവേഗം കൊണ്ടന്നുപച്ചേകടിച്ചിട്ടതിന്നും രണ്ടാംമുഖംകാൺകശ്രീരാമരാമ 12. പൊന്നിൻമണിത്തേരുതന്നോരുമൂലം കുനിച്ചുകോപേനകണ്ണുംചുവത്തി ഉന്നുവിണ്ണോർവരനെപ്പഴിക്കും മൂന്നാംമുഖംകാൺക ശ്രീരാമരാമ 13. ബാലാതിരിഞ്ഞെന്നുമണ്ടുന്നതിപ്പോൾ ആൾക്കുപാരവാളിന്നുനീയെന്നുനൂനം ചാലെത്തിരിഞ്ഞിങ്ങുനില്ലെന്നുചൊല്ലും നാലാംമുഖംകാൺകശ്രീരാമ

രാമ 14. അഞ്ചുവേഗേനനിൻയമ്മദാരാൻ തേഞ്ചോരിവായുംമുല
ക്കുന്നരണ്ടും കിഞ്ചിൽകൊതിച്ചിട്ടുപൂണ്മാനടുക്കും അഞ്ചാംമുഖംകാൺക
ശ്രീരാമരാമ 15. ആറാമതേഴാമതെട്ടാമതും കാണോരോവിശേഷ
ങ്ങൾവെവ്വേറെചൊല്ലാം വീരാധരപ്രൌഢിനിന്ദാഗ്രുരുണാം ശ്രീപാ
ദപേത്മപിശ്രീരാമരാമ 16. മുഷ്ടിപ്രഹാരേണപൊട്ടിത്തെറിക്കും ചെ
ന്തീക്കനല്ലൂട്ടചിന്തിച്ചനേരം പൊട്ടിത്തെറിച്ചിട്ടപാരൊട്ടുപാരം മു
ട്ടുക്കലുണ്ടുന്നശ്രീരാമരാമ 17. കൊട്ടിച്ചനില്ലുംരിപുപ്രാഭവംകേൾ കൊ
റ്റക്കടപ്രൌഢിയെന്നാവതോമേ വട്ടത്തിൽനിന്നാലവട്ടങ്ങളെക്കൊ
ണ്ടിഷ്ടത്തിൽവീശിച്ച ശ്രീരാമരാമ 18. പെട്ടന്നിളക്കുന്നവാൾകൊ
ണ്ടുപാരം ഞെട്ടിത്തെറിക്കുന്നവിണ്ണോർവരന്മാർ ചട്ടറ്റപച്ചത്തഴപ്രൌ
ഢിതന്മേൽ മുട്ടുന്നമേഘങ്ങൾ ശ്രീരാമരാമ 19. കൺകൊണ്ടുനോക്കു
ന്നകട്ടിണ്ടുതന്നെ മടങ്ങിക്കരഞ്ഞുകപിപ്രൌഢരെല്ലാം എൻപോററിപോ
കായ്കപാർവില്ലെടുക്ക അരമ്പാടുയുദ്ധായ ശ്രീരാമരാമ 20. ഇത്ഥംമ
ഹാരാക്ഷസേന്ദ്രൻറവാണീം ശ്രുത്വാരഘൂണാംമണിപ്പൂൺപുതാനും
യുദ്ധായപോവ്വില്ലെടുത്തങ്ങുനിന്നാനൾത്തുന്നകോപേന ശ്രീരാമരാമ
21. സംഹാരകാലാനലപ്രൌഢദീപ്ത്യാ സാമർഷമന്യോന്യമാസേദി
വാംസൌ സിംഹാരവംചെയ്തു തമ്മിൽകതിത്താർ സിംഹങ്ങളെപ്പോ
ലെശ്രീരാമരാമ 22. കാകുൽസ്ഥനക്തഞ്ചരേന്ദ്രപ്രഭാവം കാണ്മാൻവ
രുംദിവ്യപാളീവിമാനം ആകാശമാശാകദംബങ്ങളെല്ലാമാപൂരയാമാസ
ശ്രീരാമരാമ 23. നാരായണാചൊൽവതെന്തെന്തുചിത്രം ശ്രീരാമദോ
വ്വിക്രമശ്രേണിപാത്താൽ ശ്രീനാരദൻതാനുമാഹന്തകണ്ടിട്ടാനന്ദമേകീ
ഹരേരാമരാമ 24. ഈവണ്ണമുള്ളോരുസംഗ്രാമഘോഷം കീഴിൽക്കഴി
ഞ്ഞീലനിർണ്ണീതമത്രേ മേലിൽഭവിക്കുന്നതില്ലെന്നനൂനം നാലംഭവത്യേ
വശ്രീരാമരാമ 25. അക്ഷംമണിത്തേരുരത്നധ്വജാഗ്രം രക്ഷോവ
രംഭ്രുതഗന്ധവ്വജാലം ശിക്ഷാവിശേഷേണലക്ഷീകരിച്ചു അക്ഷീണശൌ
ര്യോഹരേരാമരാമ 26. ചട്ടറ്റക്രൂരമ്പെടുത്തിട്ടുവീരൻ പെട്ടെന്നുപാ
രം വലിച്ചെയ്തനേരം വട്ടംതികഞ്ഞൊരുപോവ്വില്ലുമയ്യോപൊട്ടിത്തെറി
ച്ചൂഹരേരാമരാമ 27. പണ്ടങ്ങുതാൻതോററപോരായ്കതീർപ്പാൻകൊണ്ടാ
ധനുസ്സെന്നചൊല്ലുംദശായാം കണ്ടാൻദശാസ്യനിതഭ്രാലിറങ്ങും പണ്ടാ
രചാപംഹരേരാമരാമ 28. അക്കാനനായത്തിൻമണിപ്പൂൺപുദാരം
തൃക്കയ്യിലാദായചാപംതദാനീം അക്കാംശ്രുതിശ്മംമഹാംബാണമഗ്രേ
വ്യഗ്രംതൊടുത്തുഹരേരാമരാമ 29. മുപ്പാരിടത്തെപ്പൊരിപ്പാൻതുടങ്ങും
കല്പാന്തകാലോപമാനൻസരോഷം വില്ലാടടുത്തിട്ടുയുദ്ധംതുടങ്ങി ദപ്പാ
തിരേകേണശ്രീരാമരാമ 30. ഒപ്പംവലിച്ചിട്ടുമുല്ലാട്ടുവീരൌ കൊല്ലോട
യയ്ക്കുംമഹാശസ്ത്രജാലം എൾപ്പുവിനൊപ്പംശരീരപ്രപാതേ കല്പിച്ചിത
ത്രേഹരേരാമരാമ 31. വാടാതെചെല്ലുംവിപാഠങ്ങളോരോന്നുടപ്പെ
റപ്പെട്ടചാടിത്തുടങ്ങി നാഡീഭിരേററംഗളദ്രക്തധാരാ മൂടീരണക്ഷോ
ണിശ്രീരാമരാമ 32. ശസ്ത്രപ്രയോഗങ്ങളെക്കൊണ്ടുരാമൻ ശത്രുപ്ര

വീരംജയിച്ചൊരുനേരം അസ്ത്രപ്രയോഗംതുടങ്ങീദശാസ്യൻ അത്യുഗ്ര
കോപേനശ്രീരാമരാമ 33. കാററിന്നുശൈലംതമസ്സിന്നുസൂൎയ്യൻചെ
ന്തീക്കുവന്മാരിതീൎത്തസ്ത്രനാശം പാമ്പിന്നുനാഗാരിയുദ്ധേഭവിച്ചു വി
ശ്വൈകസാക്ഷിക്കശ്രീരാമരാമ 34. ഗംഭീരനാദേനവീചീചയാനാം
അംഭോധിവന്നങ്ങുമുക്കുന്നകണ്ടി ട്ടംഭോരുഹാക്ഷാപിനാരായണാസ്ത്രം
സന്ധായനിന്നുഹരേരാമരാമ35. സൎവ്വേശ്വരന്നോടുപോർചെയ്തുദാരം
ഗൎവ്വോട്ടുകേട്ടോരുനേരംദശാസ്യൻ ശൎവ്വാൎപ്പിതംവാളിളക്കീട്ടുദാരം ദുൎവ്വാ
പറഞ്ഞൂഹരേരാമരാമ36.എന്തെന്തെടാരാഘവാനില്ലനില്ലെങ്ങെന്തോ
ത്തടുക്കുന്നുനീതാടകാരേ!കണ്ഠത്തിലൂടേകടന്നീട്ടുമിപ്പോൾഎൻചന്ദ്രഹാ
സംഹരേരാമരാമ 37. എൻപ്രാഭവംനീധരിച്ചീലിതൊന്നും ജംഭാരിത
ന്നോടുചോദിച്ചുകൊൾക രംഭാമുലക്കോരകംപുൽകിവന്നോ നമ്മോടു
ഞാനിന്നുശ്രീരാമരാമ 38. വൻപിന്നിതിന്നാൽമെലിഞ്ഞില്ലിതേതും വ
ൻപിച്ചുകുംഭീന്ദ്രനൊട്ടങ്ങലഞ്ഞാൾ കുംഭത്തിലിട്ടങ്ങടയ്ക്കുന്നതുണ്ടോ അ
മ്പോടുകേട്ടീടുശ്രീരാമരാമ 39. പെണ്ണുങ്ങളോടുംമുനിപ്രൌഢരോടും
പൊന്മാനിനോടുംകപിപ്രൌഢരോടും ഒന്നെന്നിയേചെന്നുവീൎയ്യംന
ടിക്കുംത്വംമാംനജാനാസിശ്രീരാമരാമ 40 നാല്ലൊമ്പനാന്നേപ്പിടിച്ചി
ട്ടുമുന്നം വായ്ക്കുന്നകോപേനമാറത്തുപായി ച്ചാക്കംകെട്ടത്തീട്ടുമീരാവണ
ൻെറ ഊക്കാരറിഞ്ഞൂഹരേരാമരാമ 41. ദിക്കുംഭിവന്മസ്തകത്തെപ്പിളൎക്കും
മൽക്കൈകളെന്നുള്ളതോൎത്തീലയോനീനില്ലങ്ങുദൂരത്തുവച്ചേയ്ക്കുമോഹം
മൽക്കൺചുവക്കുന്നുശ്രീരാമരാമ 42ദിക്ചക്രമൊക്കെജ്ജയിച്ചശ്രമത്താ
ൽ വിശ്വപ്രതാപംവരുത്തീട്ടുമീമാം അച്ചോജയിക്കാമതെന്നുള്ളമോഹം
വച്ചേക്കരാമാനീശ്രീരാമരാമ 43. കാട്ടിൽക്കിടക്കുന്നശാഖാമൃഗാണാം
ക്കൂട്ടംപടക്കോപ്പുകൂട്ടീട്ടിദാനീം അട്ടിപ്പറഞ്ഞീട്ടുമാറാകകൊണ്ടേൻനാ
ട്ടാർചിരിക്കുന്നുശ്രീരാമരാമ44കാണിക്ഷണംമുമ്പിൽനിന്നീടിൽനിൻെറ
പ്രാണൻകളഞ്ഞീടുവൻഞാനിദാനീം പാണൌകൃപാണേനവെട്ടിക്കൃതാ
ന്തന്നൂണാക്കുവൻഞാൻഹരേരാമരാമ 45. രാത്രിഞ്ചരേന്ദ്രൻെറവാണീ
ശരൌഘം ഗാത്രേഷുനീളെത്തറച്ചോരുനേരം ധാത്രീധരേശോയമേവം
രുഷാസൌമിത്രീബഭാഷേഹരേരാമരാമ 46. ലങ്കേശ്വരാ!ലോകസന്താ
പനാ!നീശങ്കേതരംകേൾക്കവാക്യംമദീയം വമ്പൻഭവാനെങ്കിലസ്മ
ദാരാൻവഞ്ചിച്ചതെന്തിന്നുശ്രീരാമരാമ47.കേൾപ്പുണ്ടുനിന്നെപ്പുരാരാവ
ണാഞ്ഞാൻ കാൎത്തവീൎയ്യൻതൻെറകാരാനിവാസേ വീൎപ്പങ്ങുമുട്ടിക്കിടക്കും
പ്രകാരംകേട്ടീടുകോരോന്നുശ്രീരാമരാമ48 പിച്ചക്കളിപ്രായമക്കാൎത്തവീ
ൎയ്യൻപച്ചപ്പകൽകെട്ടിയിട്ടോരുനേരം പൃച്ഛില്ലുകൊണ്ടാടിനില്ലുംദശാ
സ്യം കേൾപ്പുണ്ടുപണ്ടേഹരേരാമരാമ 49. ദൎപ്പാതിരേകേണകൈലാസ
ശൈലം കെല്ലോടെടുക്കാൻതുടങ്ങുന്നനേരം അപ്പാണിമേൽവീണുകേഴും
ദശാസ്യംകേൾപ്പുണ്ടുപണ്ടേഹരേരാമരാമ 50. ഊക്കേണ്ടുപോയീപുരാ
ബാലിതന്നോടേൽക്കുന്നനേരത്തെടാരാവണാ!കേൾ വാല്ലൂൽകിടക്കും
പ്രകാരങ്ങളോൎത്താലൊക്കാനമാകുന്നുശ്രീരാമരാമ51.നേരിട്ടുണഞ്ഞൊട്ടു

പോർചെയ്യുദാരം ദാരങ്ങളെക്കൊണ്ടുപോയെങ്കിൽനിന്റെ വീൎയ്യങ്ങൾ
ശൌൎയ്യങ്ങൾകൊള്ളാംകള്ളാ! ദൂരത്തുപോയ്നില്ലശ്രീരാമരാമ 52.
പാരംപഴിക്കുംകുമാരന്റെനേരേ എത്തിക്കൃപാണമിളക്കിദ്ദശാസ്യൻവീ
രന്നിടപ്പുക്കെട്ടത്തുമഹാത്മാശ്രീരാമചന്ദ്രോപിശ്രീരാമരാമ 53. പത്തിപ്ര
യോഗേനരക്ഷോധിപന്റെ വക്ത്രങ്ങളററുവീഴുന്നനേരംവക്ത്രംതദീ
യങ്ങൾഭ്രൂയോമുളച്ചുംവക്ത്രംമുറിച്ചുംഹരേരാമരാമ 54. അററുവീഴുംത
ലച്ചോറുതിന്നും ഇററിററുവീഴുംനിണത്തെക്കുടിച്ചും ചുററിക്കളിച്ചുമഹാഭൂ
തസംഘം കൊററക്കുടയ്ക്കുണ്ടുശ്രീരാമരാമ 55. വേലാമതിക്രമ്യപോർചെ
യ്യുട്ടക്കും കാലാരിരാമാപ്രമേയപ്രഭാവാൽ ചാലെത്തെളിഞ്ഞങ്ങു ശ്രീനാ
രദന്താനാലോകയാമാസശ്രീരാമരാമ 56. പാരംപിണങ്ങിപ്പൊരുന്നോ
രുനേരം പാരിച്ചദോർവിക്രമശ്രേണിയെല്ലാം പാരംകിഴിഞ്ഞങ്ങുകൈ
കാൽതളൎന്നു ശ്രീരാമചന്ദ്രന്നുശ്രീരാമരാമ 57. ഉണ്ടാംവിഷാദപ്രകാരൈ
കമൂലംകണ്ടിട്ടഗസ്ത്യനകുണ്ഠാന്തരാത്മാ വണ്ടായിവീണിട്ടുസൂൎയ്യപ്രഭാവാ
നുണ്ടാക്കികണ്ണേഹരേരാമരാമ 58. ആദിത്യവംശപ്രസൂനൈകതാനാ!
ആദിത്യമാരാധയൈനംജയിപ്പാൻ വ്യാപാരപംക്തിക്കുമൂലംജനാനാം
ആദിത്യനത്രേഹരേരാമരാമ 59. മൂൎത്തിത്രയത്തിന്നുമീതേവിളങ്ങുംമാൎത്താ
ണ്ഡമാനമ്യവൈരിഞ്ചമസ്ത്രം ചേൎത്തീടുഞാൻവായിലാനന്ദമൂൎത്തേ! ആ
ൎത്താൎത്തിനാശായശ്രീരാമരാമ 60. സപ്താബ്ധിപാനൻമുനീന്ദ്രൻ മ
ഹാത്മാ ഷട്പാദിയായ്പ്പുന്നചൊല്ലീട്ടിവണ്ണം തൽപാദപത്മംവണങ്ങീ
ട്ടുതസ്മാദപ്പോൾമറഞ്ഞുഹരേരാമരാമ 61. അസ്ത്രപ്രദാതാരമാനമ്യ
വൈരിഞ്ചമസ്ത്രംതൊടുത്തിട്ടുശ്രീരാമചന്ദ്രൻ ശത്രുപ്രവീരംവിളിച്ചിട്ടു
ചൊല്ലി മിത്രപ്രസാദീഹരേരാമരാമ 62. ധന്യാ!ദശഗ്രീവ! തന്നീട്ടുസീ
തേ തന്നാലെനിക്കില്ലനിന്നോടുവൈരം കൊന്നീടുവൻഞാനതല്ലായ്കി
ലിപ്പോൾ എന്നിങ്ങനെചൊല്ലിശ്രീരാമരാമ 63. വിശ്വൈകനാഥൻ
പറഞ്ഞോരുനേരം വിഷ്ണുസ്വരൂപംവിളങ്ങുന്നകണ്ടാൻ സത്വംഭവി
ക്കുന്നകാന്തിപ്രഭാവൈർവിശ്വപ്രതാപീഹരേരാമരാമ. 64. ഉന്നിദ്ര
ത്നങ്ങൾമിന്നിജ്വലിക്കുംപൊന്നിൻകിരീടം വിളങ്ങുന്നകണ്ടാൻ മിന്നൽ
പ്രഭാവാച്ചപൊൻകുണ്ഡലശ്രീ മിന്നുന്നതുംകണ്ടുശ്രീരാമരാമ 65. വ
ക്രാളകംകണ്ടുവിഭ്രാജമാനം വക്ത്രാരവിന്ദം തെരിക്കെന്നുകണ്ടാൻചക്രാ
ദിനാലായുധത്തെദ്ധരിക്കുംതൃക്കൈകളുംകണ്ടുശ്രീരാമരാമ 66. പൂമാതു
ചേരുന്നപൂമേനിതന്നിൽ ആമോദമേറുന്നപൂമാലകണ്ടാൻ കൌമോദ
മാപാദയന്തീമുദാരാം കൌമോദകീംകണ്ടുശ്രീരാമരാമ 67. നാളീകനേ
ത്രന്റെനാഭീസരോജേ നാളീകജന്മാവിളങ്ങുന്നകണ്ടാൻ വ്രീളാനമദ്വ
ക്ത്രപങ്കേരുഹാളീകേളീഗൃഹംകണ്ടുശ്രീരാമരാമ 68. വക്ഷഃസ്ഥലേദി
വ്യരത്നങ്ങൾകണ്ടാൻ അക്ഷീണലക്ഷ്മീകടാക്ഷങ്ങൾകണ്ടാൻ പക്ഷീന്ദ്ര
നെക്കണ്ടുപാലാഴികണ്ടാൻ രക്ഷോധിനാഥൻഹരേരാമരാമ 69. എ
ന്നുംതരുന്നീലനിൻധൎമ്മദാരാൻഇന്നേമരിക്കല്ലൊനല്ലുമഹാത്മൻ നിദാ
ളുറിഞ്ഞേൻ തെളിഞ്ഞിങ്ങുഞാൻതാനെന്നിങ്ങനേചൊല്ലിശ്രീരാമരാ

മ 70. ഞാൻമൂലമൂഴിയിൽവന്നുപിറന്നു ഭദ്രംഭവിക്കട്ടെലോകത്തിനെന്നും
ദേഹംമദീയംമഹാവിഷ്ണുവഹ്നൌ ഹോമിക്കമാറാശു ശ്രീരാമരാമ 71.
അമ്പങ്ങതിണ്ണൊന്നുകൊണ്ടോരുനേരം വമ്പൻദശാസ്യൻമരിച്ചങ്ങുവീ
ണാൻ കമ്പംധരിത്രിക്കനേകംവളർത്താൻ ഇമ്പംസുരന്മാൎക്കു ശ്രീരാമരാമ
72. തപ്പാതെഭേരീനിനാദേനവാനോർ മുപ്പാരിടത്തെമുഴക്കിത്തദാനീം
മുല്ലാദ്യവന്നിങ്ങുപൌലസ്ത്യശത്രൌ പുഷ്പങ്ങൾവൎഷിച്ചു ശ്രീരാമരാമ 73.
വിശ്വത്തെനിൎമ്മിച്ചുമച്ചോമുടിച്ചും മദ്ധ്യേഭവിക്കുന്നദേവതാമേവം എ
ന്തെന്തുചിത്രംതാദീയംചരിത്രം വിശ്വൈകസാക്ഷിക്ക ശ്രീരാമരാമ 74.
അജ്ഞാനായത്തിന്നലങ്കാരമാകും ചിൽക്കാതലേ!ലോകസന്താപനാശി
ൻനില്ലേണമെപ്പോഴുമുൾക്കാമ്പിലെന്റെ ദുഷ്കൎമ്മനാശായ ശ്രീരാമരാമ
75. രക്ഷോഗണത്തെക്ഷയിപ്പിച്ചപോലെ അക്ഷീണപാപംനശിപ്പിച്ചു
നീമാം രക്ഷിക്കകാലാഹിഭീതംപ്രപന്നം ലക്ഷ്മീപതേ!ദേവ ശ്രീരാമരാമ
76. രക്ഷാശുമാമുഗ്രധനാവരാതിം ശിക്ഷിച്ചടക്കിത്രിലോകീമുദാരം ര
ക്ഷിച്ചുപോരുംകൃപാവാരിധേ!നിൻ സൽകീൎത്തിജാലങ്ങൾ ശ്രീരാമരാമ
77. ആത്മീയദാരാപഹൎത്താരമുഗ്രം യോ രാവണംരാക്ഷസേന്ദ്രംജഘാ
ന ശ്രീരാമചന്ദ്രായതസ്മൈനമസ്തേ ശ്രീഭൂമിനാഥായ ശ്രീരാമരാമ 78.
വാണീതു സങ്കീൎത്തനേനിൻഗുണാനാം നിൻപാദപത്മസ്മൃതൌമേമനോ
സ്തു ബാഹൂഭവൽപ്രാഭവാന്മേഭവേതാം പൂജാകരൌരേഹരേരാമരാമ
79. ഇത്ഥംവിരിഞ്ചാദിവാനോർപുകഴ്ത്തും വൃത്താന്തമോരോന്നുകേട്ടതൃദാ
രം യുദ്ധാങ്കണത്തിങ്കൽനിന്നുരഘൂണാമുത്തംസരാമൻഹരേരാമരാമ 80.
ശ്രീരാമസീതാപതേ!രാവണാരേ! ശ്രീകൃഷ്ണ!ഗോവിന്ദദീനൈകബ
ന്ധോ! നാരായണാനന്ദവിഷ്ണോ!മുരാരേ ശ്രീരാമ!മാംപാഹി!ശ്രീരാമ
രാമ! 81

പതിനേഴാംവൃത്തം.

രഘുനാഥശസ്ത്രമുടനുടലിൽതറച്ചനഘരുചിദൃഷ്ടി നിന്നഖിലരജ
നീചരാധിപതി രണഭൂമിതന്നിലുടനടിപെട്ടുവീണുയമഭവനംഗതസ്സപ
ദിശിവരാമരാമജയ 1. പുരിതന്നിലങ്ങുപരിനിറയുന്നരാക്ഷസികൾ മുറ
യിട്ടുപാരമതുപറയുന്നതാകിലൊരു പരമായിരംതലയുമുടയോരനന്തനു
മതരുമപ്പെട്ടുംകിമപിശിവരാമരാമജയ 2. ശരഭിന്നകുംഭകരിതടിയങ്ങൾ
തന്നിടയിൽ നിറയുന്നരാക്ഷസികൾമുഴുവൻതിരഞ്ഞു നിജനിജകാന്ത
രെപ്പരിചോടറിയാഞ്ഞുരാക്ഷസികൾ മുറയിട്ടുവീണുഭുവിശിവരാമരാമ
ജയ3. രുധിരപ്രവാഹവളർതടിനീഷുമുങ്ങിമൃതനിജകാന്തർതന്നുടലിൽ
നിറയെപ്പതിച്ചശരനികരംപറിച്ചവരെ മുറുകെപ്പിടിച്ചുബത തഴുകീനി
ശാചരികൾശിവരാമരാമജയ 4. വളരെത്തൊഴിച്ചുരസിമുറയിട്ടുവീണു
ഭുവിതലതല്ലിമുട്ടിമുറ്റരുരുളുന്നരാക്ഷസികൾ അലറുന്നരാക്ഷസികൾപ
റയുന്നകേട്ടുമുരുഭുവനംനടുങ്ങിശിവശിവരാമരാമജയ5. മമകാന്ത!നീധ
ടിതിയെവിടേയ്ക്കുപോയിപുനരവിടേയ്ക്കുപോരുവതിനുഴറുന്നുഞാനമിഹ
ശരണംനമുക്കപുനരിനിയാരുനാഥ പരമുരിയാട്ടുകൊന്നുശിവശിവരാമ
രാമജയ 6. പരദാരസംഗമമിതരുതെന്നുചൊല്ലിയൊരു സരമാധിനാഥ

ന്നെയുമകലെലക്കളഞ്ഞഖിലപരപീഡചെയ്തരിയ നരകത്തിൽവീഴുവതി
നൊരുമിച്ചുപോയിശിവശിവരാമരാമജയ 7. പതിഹീനരായിവയമെരി
തീയിൽവീണിവിടെമരുവീടുമാറുവിധിപരമായിതോദയിതവിധവാപില
ക്ഷയുമിതധുനാഭവിച്ചുശിവ ദുരിതംമദീയമിതുശിവരാമരാമജയ 8. അ
തിഘോരമായരിയചിലരാക്ഷസീമുറക ളിതുകേട്ടുരാഘവനുകൃപതേടിത
മനസിഹിതനാംവിഭീഷണനൊടരുൾചെയ്തരാമനിതു മതിമാനുദാര
ധൃതിശിവരാമരാമജയ 9. ശൃണുരാക്ഷസേന്ദ്ര! ഭുവിബതവീണുരാക്ഷ
സികൾ കരയുന്നതുംസപദിപറയുന്നതുംസദയം ഉടയോരവർക്കുപുനരി
നിനീയിതെന്നറിക മടിയാതെചെൽകശിവശിവരാമരാമജയ 10. മമ
ധർമ്മദാരവളർനയനാംബു പോക്കുവതിനൊരുമിച്ചതിന്നുബത വിപ
രീതമായിശിവപരനാരിമാരെ മുറയിട്ടുവിക്കമാറധിക തരമായ്ചമ
ഞ്ഞുശിവശിവരാമരാമജയ 11. നിജകണ്ണതാപഹരദശകണ്ഠവൈരി
ശിര മവിഷണ്ണനായതിനെയുപകർണ്ണ്യചെന്നവദൽശിതികണ്ഠഭക്തവര
ദശകണ്ഠഭാര്യയൊട്ടുഹൃതകണ്ഠസൂത്രയൊട്ടു ശിവരാമരാമജയ 12. ശൃണു
ദേവിമേവചനമഴൽപൂണ്ടുവീണുഭുവി കരയുന്നതെന്തിനിനിമതിയൊണ്ടു
ദുഃഖമിതു മൃതരായവീരരുടെപരലോകയാത്രകളിൽ വഴിയെത്തടുക്കമി
തുശിവരാമരാമജയ 13. വിധുരപ്രലാപമിതുമതിയുണ്ടുദേവിതവവിധുരീ
കൃതംഭുവനമതിനാലശേഷമിഹവിധിവൈപരീത്യമൊരുവനുംതടുക്കരു
തുവിബുധായുഷോപിശിവശിവരാമരാമജയ 14. അപരൻവരുത്തിനതു
സുഖദുഃഖമെന്നവഴിനിനയായ്കദേവി നിജകൃതകർമ്മമെന്നറികനിജകർമ്മ
പാശമറുമളവേവനുംമരണമവിനാശിജീവനിഹശിവരാമരാമജയ 15.
ജനനാദിയാറുമൊരുതനുവിന്നഹംമമത കലരുന്നുജീവനതിലതുകൊണ്ടു
ജന്മമൃതി ഭവതോവിചാരഗതിതടയുംവിധൗ പരമപുരുഷോയമേവശി
വശിവരാമരാമജയ 16. ഗുണവാനിവപ്രകൃതിഗുണനിർമ്മിതേവപുഷിത
ദപോഹമേഭവതിയദിഏകഏവഖലു ദിവിസൂര്യമേതിജലവിഗമേജലാ
ർക്കഗ്രുവിപാമേതിസോയമിഹശിവരാമരാമജയ 17. സുഖദുഃഖഹേതുവി
ഹസമമാക്കിവച്ചുദിതന്നിജചിത്തതാമരയിൽമരുവീട്ടുമീശപരനെവരഭക്തി
പൂണ്ടുസമമനസാഭജിക്കിലുട നവനെത്തുമാത്മഗതിശിവരാമരാമജയ
18. ഹിതമിത്ഥമാത്മഹിതവചനംനിശമ്യപുനരെഴുന്നേററിരുന്നനിജമുഖ
വുംതുടച്ചരിയനിജഭർത്തൃനിഹരണമുദകക്രിയാദികളു മൊരുമിച്ചുചെയ്തു
ശിവശിവരാമരാമജയ 19. പരമപ്രഭാവരഘുതിലകാജ്ഞയാതദനുസൃക്ത
താഭിഷേകനാഥനിതരാംനിശാചരരെ നിജശാസനേനനിജപുരവാസ
മാക്കിയവർനിജനാഥനെത്തൊഴുതുശിവരാമരാമജയ 20. ജനിമൃത്യുവാ
രിനിധിതരണായചാരുതരചരണാരവിന്ദയുഗവരപോതമിങ്ങരുൾകരു
തിനിന്നുരാമതവനമനങ്ങളായചിലപരമാതരങ്ങളിതു ശിവരാമരാമജ
യ 21. ശിവരാമരാമജയരഘുനാഥനാഥജയ രഘുവീരവീരജയ ശിവ
രാമരാമജയ ചരണാരവിന്ദനതജനപാരിജാതപരമരംനാത്തിതീക്ശി
വശിവരാമരാമജയ 22.

## പതിനെട്ടാം വൃത്തം.

ശ്രീരാമചന്ദ്ര! ജയ സീതാകടാക്ഷമധുപാരാമമേ! പെരിയകാരുണ്യമെന്നിലരുൾ നേരേവരുത്തുകതെളിഞ്ഞാദരേണതവ നാരീശിരോമണിയെനാരായണായനമഃ 1. എന്നിങ്ങുലങ്കയിലകംപുക്കദേവി പുനരന്നേത്തുടങ്ങിയതുലങ്കയ്ക്കുനാശമുടൻ ഇന്നേവരുത്തുകതെളിഞ്ഞാദരേണതവതന്വംഗി ജാനകിയെനാരായണായനമഃ 2. ചോദിച്ചുകൊണ്ടരിയചാരിത്ര്യശാലിനിയെ അടല്പിടിച്ചിവിടെവീരൻവസിച്ചളവു പാരിക്കമാശരകുലംമിക്കവാറുമിഹ വേരററുപോയിശിവനാരായണായനമഃ. 3 നിന്നംഗസംഗമമെഴുന്നാകിൽനിൻകമനികണ്ണീരുനിൽക്കുമിതുനിർണ്ണീതമിപ്പുരിയിൽ എന്നാലകത്തുവിടകൊള്ളുന്നതുണ്ടടിയനെന്നങ്ങുചൊല്ലിശിവനാരായണായനമഃ 4. ഇത്ഥംവിഭീഷണഗിരംകേട്ടദാശരഥി അപ്പോളയച്ചുനിജസുഗ്രീവലക്ഷ്മണരെ മുല്ലാട്ടുവീണ്ടതൊഴുതഗ്രേവരുത്തിയവരപ്പൂവൽമാനിനിയെനാരായണായനമഃ 5. മുന്നംകൊട്ടത്തൊരനസൂയാവർണപൂനരെന്നുംവിളങ്ങിയവൾ വന്നിങ്ങുനിന്നളവിൽമിന്നൽപ്രഭാപടലമൊന്നങ്ങുവന്നരികിൽമിന്നുന്നപോലെയവൾ നാരായണായനമഃ6. ഓരാണ്ടുവാസമിവിടെച്ചെയ്തദേവിയുടെമാറിൽതകുംഘുസൃണമാറീലകാങ്കശിവനാരീജനങ്ങൾമനമേതുംതിരിക്കരുതു പാരിങ്കലാക്കമിഹ നാരായണായനമഃ 7. വന്നങ്ങുനിന്നനിജതന്വംഗിതന്നുടലിലൊന്നങ്ങുനോക്കിമതിയെന്നങ്ങുചൊല്ലിബത! പിന്നുംതിരിഞ്ഞവിടെനിന്നുരഘൂത്തമനിതുന്നതകീർത്തിശിവനാരായണായനമഃ 8. എന്തായുദാശരഥിചിന്താതുരോയുവതിചിന്താമണിക്കരിയസന്താപമേന്തിഹൃദി ചെന്തീപിടിച്ചിതുടൽവെന്തീലമൂലമിതിനെന്തെന്നറിഞ്ഞിലിഹ നാരായണായനമഃ 9. കല്പിച്ചുതൽക്ഷണമനല്പാദരംസമ്മതമിപ്പോളിവൾക്കുചിതമല്പാവകേപതനം അപ്പൂവൽമാനിനിതനിക്കും തെളിഞ്ഞുപുനരല്പസ്മിതയ്ക്കുശിവനാരായണായനമഃ 10. ചെന്താരിൽമാനിനിനിതാന്തംതെളിഞ്ഞരിയചെന്തീയിൽവീഴ്വതിനാഹന്ത! പോമളവിൽ സന്താപമേന്തിജനസന്താനശാഖിഹൃദി ചിന്താമുഴുത്തുശിവനാരായണായനമഃ 11. മുന്നംവനത്തിനുപുരത്തീന്നുപോരുമള വെന്നോടുകൂടിയുടനേപോന്നജാനകിയെ ഇന്നിങ്ങുവേവ്വിടുവതിന്നാശ്ശുകർമ്മഗതിവന്നുനമുക്കുശിവനാരായണായനമഃ 12. എന്തീശചരാപുനരിതെന്തായ്വരുന്നുമമവെന്തീടുമാറുചമയുന്നുമദീയമുടൽ എന്തായുജീവനമെനിക്കിന്നിയെൻകമനിചെന്തീയിൽവീണെരികിൽനാരായണായനമഃ 13. അക്കണ്ടികൊണ്ടലിനുമുൽക്കണ്ഠമേകിനൊരുനൽക്കുന്തളുംകമനിതൃക്കൺവിലാസവുമിതി കണ്ണുകൊണ്ടുടനെനിക്കിങ്ങുകാണ്മതിനുമെത്തുന്നതെന്നുശിവനാരായണായനമഃ 14 അല്പസ്മിതങ്ങളിൽലയിപ്പിച്ചുവിശ്രമിദമപ്പൂവൽമാതുമുഖപത്മംനുകപ്പതിനുമപ്പോലെവെന്നമൃതവാക്യങ്ങൾകേൾപ്പതിനു മെത്തുന്നതെന്നുശിവനാരായണായനമഃ 15. ഉത്തുംഗരാഗമരികത്താശ്ശുവന്നുപുന രത്യാദരേ

ണനിജകൈത്താരുകൊണ്ടരിയ മുത്താർന്നകൊങ്കയിലണച്ചോന്നുപുൽകുവതുമെത്തുന്നതെന്നുശിവനാരായണായനമഃ 16. മദ്ധ്യംവലീമധുരമത്യാദരംജഘനമുൾത്തുന്നരണ്ടുതുടയുംജംഘജാനുയുഗം ചരണപൊൽത്താമരാന്നഗതിന്നിത്യംനിരീക്ഷിതുമിതെത്തുന്നതെന്നുശിവനാരായണായനമഃ അഞ്ചഞ്ചനെയ്തശരമഞ്ചുംതറച്ചുഹൃദികിഞ്ചിൽ ഭ്രമിച്ചുളവിലഞ്ചാതചെന്നുപൂനരഞ്ചിച്ചവാനരനെവഞ്ചിച്ചുകൊന്നതുമിതെന്തായ്വരുന്നുശിവനാരായണായനമഃ 18. വമ്പിച്ചവാരിധിയൊടമ്പുംതൊടുത്തളവുകുമ്പിട്ടുവീണടിതൊഴുന്നേരമംബുധിയിൽ ബന്ധിച്ചവൻചിറയുമെന്തായ്വരുന്നുപൂനരെൻപാപമോക്ക്ശിവനാരായണായനമഃ 19. നേർന്നാലൊരുത്തനുയിർകൊള്ളാതൊരിന്ദ്രജയി മോക്ഷംകൊതിച്ചുനിജഗാത്രംകളഞ്ഞളവിൽ അത്തിട്ടരാക്ഷസികൾനെഞ്ചിൽതറച്ചശരമോർത്താലതെന്തുശിവനാരായണായനമഃ 20. ഇക്ഷോണിനന്ദനയെരക്ഷിച്ചിടായ്കിലവനിക്ഷോണിപാലനമിയറ്റുന്നതാകിലിന്നി യിക്ഷോണിവാസിജനമൊക്കെപ്പുഴിക്കമുടനിക്ഷോണിപാലമപിനാരായണായനമഃ 21. ഇത്ഥംനിനച്ചുഴലെരിഞ്ഞൊരുദാശരഥി നിശ്വാസവാനവിടെനിന്നൊരുനേരമരികത്താശ്രുവന്നഥപറഞ്ഞുതെളിഞ്ഞിതിസുമിത്രാസുതൻതദനുനാരായണായനമഃ 22. നാരായണായനമഃ നാരായണായനമഃ നാരായണായനമഃ നാരായണായനമഃ മാദ്ധ്യാന്നജന്തുനിവഹേജന്മഹാനിയരുളേണംനമുക്കുശിവനാരായണായനമഃ 23.

## പത്തൊമ്പതാം വൃത്തം.

മനുകുലതിലകമണിപ്പൂർണ്ണേ! നീ നിശമയസീതാചരിതമിദാനീംശ്രുതിഗതമാകിലഖിലജനാനാം ദുരിതക്ഷയമിതുനാരായണജയ 1. അൻപതുകുറിതവപദകമലംതൊഴുതഞ്ചിതഗമനാപോകുന്നേരംകിംഫലമൊന്നുകടാക്ഷിച്ചില്ലേ നിന്തിരുവടിയുംനാരായണജയ 2 കമ്പിതഭുവനാ അഹമഹമികയാമുമ്പിൽനടന്നുവലീമുഖപംക്തികൾ അമ്പതിനായിരമുരുതരമേലരിയമ്പിൽവരുത്തീനാരായണജയ 3. വിരചിതകണ്ഡംപാവകഷണ്ഡധൃതവിധിമുണ്ഡദിവിഖ്യൂതഷണ്ഡനിരസിതപിണ്ഡാനതനിജതുണ്ഡാഗമദുരുദണ്ഡാനാരായണജയ4സരസികുളിച്ചവർമാററുമുടുത്തുവിശുദ്ധിവരുത്തിക്കുസുമമിറുത്ത കരകമലത്തിൽനിറച്ചുവരുമ്പോളഗണിതമഹിമാനാരായണജയ 5 ഇവിടെവിളങ്ങിനസകലജനങ്ങളുമുപരിവിളങ്ങിനദേവതമാരുംപാവകഭഗവാനും കേൾക്കേണംമാമകവ.ചനംനാരായണജയ 6. ശ്രീരഘുനായകപാദാബ്ജയുഗംതന്നാണപൊളിയല്ലേചൊല്ലാം മനസാവാചാപരമാത്ഥംമേപറയുന്നുഞാൻനാരായണജയ 7 അക്ഷയമാദികൾനരവൃത്താന്തമിതൊക്കെയറിഞ്ഞിതിരിക്കുന്നാകിലുമുൾക്കുരുതന്നിലുദിച്ചതുപറവാൻനില്ക്കുന്നുഞാൻനാരായണജയ 8. പൂവ്വംരാവണഹസ്തംതട്ടിപ്പിന്നെപ്പാദസ്പർശമതൊഴിയേ മറെറാരുസമ്പക്കംപുനരവനൊട്ടുമില്ലൊരുവനൊടുംനാരായണജയ 9.പരമപതിവ്രതപരമാത്ഥഗിരംപറവൂതും ചെയ്തനുപമമഹിമാ കരധൃതകുസുമവുമാരാധി

ച്ചുദ്ദഹനനിൽവീണാലുംനാരായണജയ 10. ശിവ!ശിവ! ചിത്രംപറവ
തിനെന്തൊരുകുളുർമതിസദൃശമതായിതുദഹനൻ കുളിരുപൊറാഞ്ഞിട്ടു
ലകിടമഖിലംശിഥിലതചൂണ്ടിതുനാരായണജയ 11. സംഭ്രമമാണ്ടൊരു
ദേവകളുംചൊല്ലാൽധിന്ധിമിനെന്നുപെരുമ്പറതാക്കി നിന്തിരുവടിസീ
താപദപത്മം ചിന്തനചെയ്തുനാരായണജയ 12. ദർപ്പമിയന്നൊരുവിബു
ധവരാവലി കല്പകകുസുമമിറുത്തു ചൊരിഞ്ഞു അഗ്നിയിൽവീണിതുവാടീ
ലൊന്നും തൃക്കാലാണേനാരായണജയ 13. പുഷ്കരസാഞ്ചിതഷട്പദവൃ
ന്ദവുമപ്പാവകനിൽപുക്കുവസിച്ചു തൽക്ഷണമൊന്നുകരിഞ്ഞില്ലവയുടെ
ചപ്പുംചിറകുംനാരായണജയ 14. കരചരണാദിധരിച്ചനലോസൌശ
രദിന്ദുമുഖീംകയ്യിലെടുത്തുടനരികിലിതാ ചൊന്നിങ്ങുവരുന്നുരഘുകുലനാ
ഥാനാരായണജയ 15. ഇത്ഥംലക്ഷ്മണവചനംകേട്ടങ്ങത്യാനന്ദക്കടലി
ലിറങ്ങിചിത്തംശീതളമായ്ബതമുഴ്കി ലക്ഷ്മീനാഥനുനാരായണജയ16
സതതംതൊഴുതുവണങ്ങുന്നവനൊടു സരസംമന്ദസ്മിതവുംചെയ്തഥ ദഹ
നനുമരുളിച്ചെയ്തുതദാനീംദശരഥസുതനൊടുനാരായണജയ 17. മതി!
മതി!തൊഴുതതുഭുവനപതേനീ കരുതുകിൽനിന്നെവണങ്ങേണ്ടേഞാൻമ
നുജാകൃതിനീതടവീടുകയാലിതുപിഴയല്ലിഹനാരായണജയ സാക്ഷാൽ
നാരായണനെന്നറിനീ ലക്ഷ്മീരിയമപിസഞ്ജാതാഭുവി രാക്ഷസരെക്കൊ
ന്നലകിടമഖിലംരക്ഷയധുനാനാരായണജയ 19. എന്തിത്തോന്നിയതീ
ശനിനക്കിച്ചെന്താർമാതെത്തള്ളിക്കളവാൻ ചിന്തിച്ചാൽമമഭാഗ്യംത
ന്നെഹന്ത! നമസ്തേനാരായണജയ20. തവസന്നിധിയിൽപ്പെരികെവി
ളങ്ങിനതിവളനസൂയാവരഹേതുവിനാൽതാവകമഹിഷീംപാവനയത്രേ
രാവണശത്രോനാരായണജയ 21. ചന്ദ്രനിൽവിലസിനചന്ദ്രികപോ
ലെനിങ്ങളിൽവേറില്ലെന്നറിയേണം നിർമ്മലരൂപിണിനിങ്കൽവിളങ്ങിയ
ചിന്മയിദയിതാനാരായണജയ 22. ഇത്ഥംചൊല്ലിത്രിഭുവനനാഥം തൃ
ക്കൈകൊണ്ടുതലോടിത്രിഭുവനലക്ഷ്മീമവിടെനിറുത്തിമറഞ്ഞു ഹവ്യവഹ
ൻഹരിനാരായണജയ 23. നാരായണനളിനായതലോചനനാരീജന
മണിസീതാനയനാൽപാരീരേഴിനുമഭിമതമരുളിനരഘുനാഥാ ഹരിനാ
രായണജയ 24. മത്സ്യകമഠകിടിനരഹരിവാമനകുത്സിതനൃപഹര രാവ
ണശത്രോ! വത്സകദമനഹലായുധമുനിജനവത്സലകൽക്കീനാരായണ
ജയ 25.

## ഇരുപതാംവൃത്തം.

ജയനിർമ്മല! ജയമംഗല! ജയപങ്കജനയന! ജയസുന്ദര ജയ മന്മഥജ
യ ചിന്മയസതതംജയരാവണതിമിരാരുണ! കരുണാകരഭഗവൻ!ജയനി
ന്പദകമലംമമ! രഘുനായകശരണം 1. ഹരിരാക്ഷസവരസോദരഹനു
മാനൊടുസഹിതം തരുണീമണിനിജസീതയൊടൊരുമിച്ചതിമധുരം തര
സാകുസുമവിമാനവുമധിരുഹ്യവിശാലംസുരസത്മനിയെഴുനള്ളിനരഘു
നായകശരണം2. കുടചാമരമിടതിങ്ങിനതഴയുംവെടികുഴലുംപടഹഢോച
നിനദമദ്ദളമിടചേർന്നൊരുനടനം ഉടനേനടനടയെന്നമരരകമ്പടിന

ടയും ചട്ടലംപിടികളിയുംഹരിരഘുനായകശരണം 3. മിഥിലേശ്വരത
നയേ! സതി! സരിതാംപതിമിതകാൺ മലയംപൎവ്വതസാനുവൊടിടതി
നചിറയും പിതൃതൎപ്പണമിയലുംജനകൃതപാപവുമകലും രാമേശ്വരമിത
ജാനകിരഘുനായകശരണം4. കലശോത്ഭവമുനിവാസവുമിതുദക്ഷിണ
മധുരാമരുണാചലമരുണാധരിഘൃതമാലയുമിതുകാൺ കമലാശ്രിതമണി
രംഗവുമതിപുണ്യമിതമലേ! മണികാഞ്ചനപുരമിങ്ങിതരഘുനായകശര
ണം 5. ചട്ടലായതനയനേ! വരതിരുവെൺകിടഗിരികാൺ അതിപു
ണ്യമിതമലേപുനരിതിദണ്ഡകവിപിനം വടപഞ്ചകവിലസദ്വരതടിനീ
തടനികടേ മമവാസരകുടിയിങ്ങിതരഘുനായകശരണം 6. യമുനാസുര
തടിനീജലമിടകൂടിനതിതുകാണിതിൽവീഴ്കിലധുനാ പരഗതിയുണ്ടവന
മലേ! ശിരസാപരിധൃതയാപുനരമൃയാജനകസുതേ ശിവനുംശിവകരനാ
യിതുരഘുനായകശരണം 7. ഹിമവാനുരുഗുണവാനിതരജതാചലശി
ഖരഗണനായകനിതരാജതിനിതരാമറുമുഖനും തുഹിനാചലമകൾത
ൻവളർകുളിർകൊങ്കകൾപുണരും ഭഗവാനിതപുരഹാഹരിരഘുനായക
ശരണം 8. സുരഷട്പദലസിതംസുരഗിരികൎണ്ണികപരിതോനവഖണ്ഡ
വുമിതളായതുഗിരികേസരനിവഹം ജലരാശിയിലൊരുതാമരയിലപൊ
ലധരായാം സ്ഥലമീദൃശമിതുകാണയിരഘുനായകശരണം 9. സരസീ
രുഹമുഖിനമ്മുടെനഗരീമിതുസരയൂ പരിഖാമതിവിപുലാമുടനിതിചൊ
ന്നതിമധുരംഅവതാരയദഥപുഷ്പകമണിയാനവുമവനൌ ഭരതാശ്രമമെഴു
നള്ളിനരഘുനായകശരണം 10. പ്രണതംനിജമകനെപ്പുനരവനീപ
തിമകരോൽ മുദിതാനനജനനീനിജനയനാംബുജസലിലൈരഭിഷേക
വുമകരോദഥവിധിനാമുനിപെരുമാൾ അമരാദികൾപലർവന്നിതുരഘു
നായകശരണം 11. വസുധാമനിലസിതാമനുദിനമംബുധിരശനാം വ
സുധാമവതിഹരൌകൃതയുഗമായുടനഭവേൽ വസുധാസുതയൊട്ടസൌഹൃദ
വതിയോടവനവനൌ സഹസാവസതിപുരാഹരിരഘുനായകശരണം
12. രഘുനായകവിധിവാസവസുരമാനുഷഭുജഗാൻ വിധിശാസനമരു
ളുംനിജമഹിമാനമിതറിവാൻ ഭുവിജാതരിലൊരുജാതിയുമതിനില്ലയിഭ
ഗവൻ! തവദാസകമിഹമാമവരഘുനായകശരണം 13.

ഇരുപത്തൊന്നാംവൃത്തം.

(ഈ വൃത്തം ഒന്ന് അധികമായിട്ടു കണ്ടിരിക്കുന്നു.)

പ്രാപ്തരാജ്യേഹരൌശാസ്ത്രീന്ദ്രദേവിഷാംപാൎത്തലംകാത്തുരക്ഷിച്ചി
രിക്കുംവിധൌ അൎത്ഥിപോക്കുംന്യൂനാംചിത്തസമ്പൽസുഖപ്രാപ്തിചൊല്ലാ
വതോരാമരാമാഹരേ 1. മുത്തുരത്നാദികൾതൂത്തുരത്നാകരേപൂത്തുവൃക്ഷ
ങ്ങളുംവാൎത്തുതേന്മാധുരിഅൎത്ഥമോദംതെളിഞ്ഞാൎത്തുലോകത്രയംപെൎത്തു
ചൊല്ലാവതോരാമരാമാഹരേ 2. അവസ്ഥയാനിത്യകൎമ്മങ്ങളെച്ചെയ്തു
ഹോരാത്രമുൾത്താരിലാക്കിജഗന്നാഥനെ പാൎത്തുരാമസ്യഭക്തിപ്രഭാവാ
ശ്രുവുംവാൎത്തുവിപ്രോത്തമർരാമരാമാഹരേ 3. കന്നുപൂട്ടീട്ടുഴേണ്ടോധരാ
മണ്ഡലം കുന്നിലുംവിത്തെറിഞ്ഞെച്ചുപോന്നാൽമതി ചെന്നുകൊയ്തീട്ടു

കേവണ്ടരാത്രിന്ദിവം പന്നിപോലുംതൊടാരാമരാമാഹരേ 4. ക്ഷുല്ലിപാസാദ്ദനംനാട്ടിലില്ലാക്ക്മേ വാഞ്ഛയില്ലേകനമല്പ്പരസ്ത്രീകളിൽ നാരിമാക്കന്നവൈധവ്യമുണ്ടാകയെന്നുള്ളതില്ലാക്ക്മേ രാമരാമാഹരേ 5. വ്യാഘ്രചോരാദിദുഃഖങ്ങളില്ലാക്ക്മേ വാതപിത്തക്ഷയവ്യാധിയില്ലാക്ക്മേ വർഷമേറീട്ടുമില്ലായ്കകൊണ്ടുംമന സ്താപമില്ലാക്ക്മേരാമരാമാഹരേ 6. ചട്ടറുംമച്ചിലാഴെക്കഴിച്ചിട്ടകം പൂട്ടിയാലിന്നുടൻകട്ടുപോകുംധനം കാട്ടിലിട്ടേക്കിലുംകട്ടുപോകുന്നതന്നൊട്ടുമില്ലേധനം രാമരാമാഹരേ 7. ഇഷ്ടിയജ്ഞങ്ങൾമുട്ടാതുടങ്ങുംവിധൌ നഷ്ടഖേദംസുഖിച്ചിഷ്ടികിട്ടുംനൃണാം വൃഷ്ടികൊണ്ടുള്ളസസ്യാദികൊണ്ടത്രസന്തുഷ്ടരായ് ലോകരും രാമരാമാഹരേ 8. കാഴ്ചയുണ്ടന്നുസിംഹംഗജംതങ്ങളിൽ മാച്ഛദുർഗ്ഗന്ധമില്ലന്നുദേഹങ്ങളിൽ കാച്ച്യപാൽവെണ്ണമുററത്തുവച്ചേക്കിലും പൂച്ചപോലും തൊടാരാമരാമാഹരേ 9. കീർത്തിവിശദംവെളുപ്പിച്ചിരിക്കുംവിധൌ മൂർത്തിമൂവർക്കുമുണ്ടായിപോൽവിഭ്രമം സ്വാബ്ധിമാരാഞ്ഞുഴന്നിട്ടുനാരായണൻ അത്തനായീചിരംരാമരാമാഹരേ 10. പക്ഷിയേതെന്നറിഞ്ഞീടരുതാത്മഭൂ ദിക്കുനീളെത്തിരഞ്ഞൂനിജംപക്ഷിനം ദക്ഷഹന്താപികൈലാസഭൃദ്ധ്യാഗിരീൻനോക്കിയാരായ്കയുംരാമരാമാഹരേ 11. ഇന്ദ്രിയനിഗ്രഹംപക്ഷപാതംഗിരൌ ചന്ദ്രനിൽജ്യേഷ്ഠചെന്നേറുകെന്നുള്ളതും പ്രത്യയത്തിൽപരസ്വംഗജേദാനവിച്ഛേദമെന്നുള്ളതും രാമരാമാഹരേ 12. നല്ലരത്നേജനംശല്യമില്ലേതുമേ അല്ലലെന്നുള്ളതോപിന്നെയല്ലോനൃണാം ബാലമൃത്യുക്കളില്ലന്നുഭൂമണ്ഡലേ പാല്യമാനേജനേരാമരാമാഹരേ 13. ശ്രീനിവാസത്വവുംകേവലം വിഷ്ണുവിന്നല്ലയെന്നുള്ളലോകത്രയാണാമഭൂൽലോകചേതോലയംദേവദേവേയഥാ രാമചന്ദ്രേതഥാരാമരാമാഹരേ 14. രാമരാമഹരേജാനകീവല്ലഭ രാവണാരേ! ഹരേ! രാമരാമാഹരേ! ചിന്തനീയംതവശ്രീമുഖംതേജസാ സന്തതംചിന്തയേരാമരാമാഹരേ! 15.

## ഇരുപത്തിരണ്ടാം വൃത്തം.

തദനുരഘുനാഥൻപുരിയിൽവിലസുന്നാ ളവിടെയെഴുന്നള്ളീപരമമുനിവൃന്ദം കലശഭവേരിതംരജനിചരവൃത്തം ധരണിപതികേട്ടുപരപൂരുഷവിഷ്ണോ 1. സകലജനവാർത്താമറിവതിനൊരുനാൾ അതിതമസിരാത്രാവപിചരതിചാരേ ഒരുപുരുഷനുംതൽപ്രണയിനിയുമായിട്ടൊരുകലഹമുണ്ടായ്പരപൂരുഷവിഷ്ണോ 2. രജനിചരവാസംകലരിനൊരുസീതാരഘുവരനുയോഗ്യാഅചിയദിമുദാരേ തരുണിയിന്നിനിന്നെക്കിമപിതൊട്ടുമോഞാൻഇതിചുരുഷവാക്യംപരപൂരുഷവിഷ്ണോ 3. തദുദിതഗിരംകേട്ടുഴലുപൊറാഞ്ഞിട്ടുപൊഴുതുരാമൻസഹജനൊടുചൊന്നാൻ ഇവളെയിനിവത്സാപുലരുമളവേനീകളകവനമദ്ധ്യേപരപൂരുഷവിഷ്ണോ 4. കമലമുഖിഗർഭാദലപതപതിംമാംവനപദവികാണ്മാൻ രുചിമനസിപാരംളണരുമളവേനാമിതുപൊഴുതുകൊള്ളാംകളവതിനുപായം പരപൂരുഷവിഷ്ണോ 5. രഘുപതിനിയോഗാലവളെരഥമേററി ട്ടരിയനദിഗംഗാമപ

ഖതകടത്തീട്ടടവിയിലിറക്കീട്ടു തിവിവശനായിട്ടനഘയൊടുചൊന്നാൻ പരപുരുഷവിഷ്ണോ! 6. കൊടിയജനവാദാലുടലുരുകിനാഥൻ അടിയനൊടുചൊല്ലി വെടിവതിന്നുന്നിന്നെ ഉചിതമിതുവാല്മീകിയുടെന്നികടേ നീ ഇവിടെയിരിന്നാഥേ പരപുരുഷവിഷ്ണോ! 7. ഇടിരവമുടൻകേട്ടൊരു വരടപോലെ കഠിനതരവാക്യശ്രവണതയിൽവീണാൾ ഉടയവർവിഹീനക്കടനെയതിമോഹാൽ ഹൃദയമതിഹീനംപരപുരുഷവിഷ്ണോ! 8. പടുതരസുമിത്രാതനയകൃതയത്നാലധിഗതസുഖോധാജനകനൃപപുത്രിപദതളിരിൽവീഴുന്നവനെയെഴുന്നേല്പിച്ചതികരുണമൂചേപരപുരുഷവിഷ്ണോ 9. വിമലഗുണകീർത്ത മമജനനിമാരോടിതിഖതവിശേഷിച്ചവരൊടു പറഞ്ഞീടുദരാധരഗർഭംമമപതിനിരൂഷകംതദപിവചനീയംപരപുരുഷവിഷ്ണോ!1(. മമവചനഹേതോരവനിപതിതന്നോടിതുപറകനീതാനനലനിൽ വിശുദ്ധാം മഹിതവചനാംമാം കളകകുലയോഗ്യം ശ്രുതിസദൃശമെന്നോപരപുരുഷവിഷ്ണോ! 11. പ്രസവമതുതീർന്നാൽവരനൊടുരമിപ്പാൻപെരിയൊരുതപംചെയ്യുതിനുമുതിരുന്നേൻ ഒരുകുറിപിരിഞ്ഞീടരുതതിനുദൈവംവരമരുളവേണംപരപുരുഷവിഷ്ണോ! 12. വിജയസഖകൃഷ്ണാ!വധുരവിഭവിഷ്ണോ! നൃപമതിസവിഷ്ണോരതിവിഷയതൃഷ്ണാംകളകമൃഗതൃഷ്ണാംസകലരിപുജിഷ്ണോ പരശരസഹിഷ്ണോപരപുരുഷവിഷ്ണോ!

ഇരുപത്തിമൂന്നാം വൃത്തം.

ചരണപല്ലവംകുമ്പിട്ടുലക്ഷ്മണൻ മരമരികെപ്പോയ്മെല്ലെമറഞ്ഞപ്പോൾ അരിയസീതയ്ക്കുണ്ടായൊരുദുഃഖത്തെ പറയാമോശിവനാരായണനംബോ 1. പിടകലക്കൂട്ടംവേറിട്ടുദൂരത്താംപിടമാനെപ്പോലെകണ്ണുംമിഴിച്ചിട്ടു അടവിയിൽനിന്നുവീണുധരിത്രിയിലുടനേമോഹിച്ചു നാരായണനംബോ 2. ഉടനുണർന്നിടയിടെമോഹിച്ചുംചുട്ടചുടെനെടുവീർപ്പിട്ടു ജാനകി കുടിലകുന്തളംഭൂമിയിലിട്ടവൾ ജടിലമാക്കിയും നാരായണനംബോ 3. ഇടമിടത്തട്ടിയൊന്നുരിയാടുവാനിടയിടെവശംകെട്ടുവിഷമിച്ചുംതടമുലനട്ടുവേസീതകണ്ണുനീർകുടുകുടെവാർത്തുനാരായണനംബോ 4. ഒരുദോഷംകൂടാതെന്നെക്കൊണ്ടുന്നിട്ടിപ്പെരിയവൻകാട്ടിവിട്ടേച്ചുടൻപോവാൻ ഒരുപുരുഷനുതോന്നുമോദൈവമേ ദുരിതംനമ്മുടെനാരായണനംബോ 5. ഉടയവർവെടിഞ്ഞാലവരെപ്പിന്നെ തൊട്ടുകയില്ലൊരുനായുംകിനാവിലും അടവിയിൽവീണുദുഃഖിക്കമെന്നുടൽകടുവായും തൊടാനാരായണനംബോ 6. മുറയിട്ടുകിടന്നിക്കൊട്ടംകാനനേ വിരഹസന്താപമെത്തിവശംകെട്ടു മറുകിത്തന്നെകിടന്നിട്ടുനമ്മുടെ മരണമാകുന്നുനാരായണനംബോ 7. അവനിപുത്രിയോളംഭാഗ്യമുണ്ടായിട്ടവനിയിലൊരു പെണ്ണില്ലെന്നിങ്ങനെ സകലലോകർപുകഴ്ത്തുന്നതുമിന്നു വിപരീതമായിനാരായണനംബോ 8. കുരളകേട്ടുകളഞ്ഞതിന്നേതുമേ പരുഷമില്ലനമുക്കുനിരൂപിച്ചാൽ നരപതിക്കുപണ്ടാശ്രിതപാലനം വിഹിതമായിട്ടുനാരായണനംബോ 9. തരുനികരമുതിർത്തുമലർനിരമുഖതൃണങ്ങൾവെടിഞ്ഞുഹരിണികൾ നടനംചെ

യ്യിലകേകികൾ സീതേടെ രുദിതംകേട്ടിട്ടനാരായണനംബോ 10. കുരിപോലെകരയുന്നസീതേടെരുദിതംകേട്ടിട്ടവാല്മീകിമാമുനി അരികിൽ വന്നവളെക്കൂട്ടിക്കൊണ്ടുപോയുടജസീമനിനാരായണനംബോ 11. പരമചന്ദ്രക്കലയെക്കൊണ്ടുമെല്ലെ ദശദോഷാദികളിലാക്കമ്പോലെമുനിവരനപ്പിച്ചുസീതാദേവിയെമുനിപത്നിമാരിൽനാരായണനംബോ 12. ഉടനെപെറുണ്ടായിരണ്ടുപുത്രന്മാർമിട്ടക്കന്മാരവരെത്രയുംപാക്കമ്പോൾ കുശലവരെന്നപേരിട്ടമാമുനികുശലംകണ്ടിട്ടനാരായണനംബോ 13. അപവാദാഗ്നിദഹിക്കും ചവികളെരുദിതംകൊണ്ടുതണുപ്പിച്ചുബാലന്മാർമൂലകുടിവ്യാജംകൊണ്ടുകഴിച്ചിതേ ജനനിഹൃത്താപംനാരായണനംബോ 14. രഘുവരാകൃതിപൂണ്ടസുതാനനം കമലലോചനകണ്ടുസുഖിക്കയാൽ വിരഹസന്താപംകിഞ്ചനശാന്തമായവനീപുത്രിക്കനാരായണനംബോ 15. മരണസന്താപമെത്തിവശംകെട്ടുശരണമില്ലാഞ്ഞുവീണുഴലുന്നേരം കരുണാവാരിധേ! രാമചന്ദ്രനിൻെറ ചരിതംതോന്നണം നാരായണനംബോ 16.

ഇരുപത്തിനാലാംവൃത്തം.

സല്കീർത്തികൾകൊണ്ടിത്രിജഗത്തൊക്കെവെളുപ്പിച്ചു ക്ഷിതിനമയോദ്ധ്യാപുരിവാണിടിനകാലം രക്ഷോവരസന്താപമുണർത്തിച്ചുമുനീന്ദ്രൻലക്ഷ്മീപതിരാമനൊടുനാരായണനംബോ 1. ശത്രുഘ്നമഹാനാമയഥാർത്ഥംകുരുശക്ത്യാശത്രുംമധുപുത്രംവിനിഹത്യാശുമഹാത്മൻ ന്യസ്തായുധമേനം ജഹിജേതുംനസമർത്ഥസ്സ്യക്ഷോപിസശൂലംഹരിനാരായണനംബോ 2. അംഭോരുഹനേത്രനരുളിച്ചെയ്തതുകേട്ടു ഗംഭീരഭയാംഭോനിധിശത്രുഘ്നനമപ്പോൾ കുംഭീനസിപുത്രനെവധിച്ചുലവണാഖ്യംജംഭാസുരമിന്ദ്രന്നിവനാരായണനംബോ 3. സീതാവിരഹവ്യാകുലചിത്തേരഘുനാഥേ സാകേതപുരഭാഗ്യസമാഗമ്യമഹാത്മാ കോപിദ്വിജനൽസ്സ്യമൃതംബാലമകാലേകോപിച്ചുപറഞ്ഞുഹരിനാരായണനംബോ 4. സാധുക്കളെഹിംസിച്ചുമസാധുക്കളെനിത്യം പാലിച്ചുവസിക്കുംനൃപരാജ്യേഷുജനാനാം ദാരിദ്ര്യമഹാവ്യാധികൾബാല്യേമരണാദ്യം അപത്തുകളെത്തുംഹരിനാരായണനംബോ 5. മൂഷ്ടാഭമേരുന്നമ്മണിസിംഹാസനമദ്ധ്യേനാട്ടാർപതിനാട്ട്യത്തെനടിക്കുന്നമഹാത്മൻ! ദ്രഷ്ട്യാമമനോക്കീട്ടമൃതം ബാലമകാലേ ദൗഷ്ട്യാലിതുവന്നുതവനാരായണനംബോ 6. കെട്ടുംനൃപപട്ടംഫലശിക്ഷയ്ക്കഭിഷേകം ശിഷ്ടാനവിത്തുഷ്ടവ്യസനാർത്താശ്രിതതുഷ്ട്യൈ പെട്ടെന്നിവമൂന്നുംപുനരില്ലാത്തനൃപന്മാർ ചട്ടംജനനിന്ദ്യംഹരിനാരായണനംബോ 7. ചിന്തുംജളനിന്നോടിഹഞാൻവന്നുപറഞ്ഞാൽ എന്തൊന്നുകണക്കുള്ളതുചിന്തിക്കിലിദാനീം ചെന്തീയിൽവിശുദ്ധാമസദൃക്ത്യാശുകളഞ്ഞാൻ ശാന്താംനിജകാന്താംഹരിനാരായണനംബോ 8. ഇത്ഥംനരപാലനെദൂഷിക്കുന്നളവേററം ക്രുദ്ധിച്ചുജനൗഘത്തെയടക്കിപ്പരമാത്മാ യുദ്ധായപുറപ്പെട്ടുകൃതാന്തനൊടുരാമൻ സസ്മാരവിമാനംഹരിനാരായണനംബോ 9. അപ്പോളുദിതംപുഷ്പകമാരുഹ്യ വി

മാനംചിൽപൂമകരന്ദൈകരസേതിഷ്ഠതിരാമേ കെല്ലോടൊരുവാണീംഭി
വികേൾക്കായിതദാനീം ഉല്ലാതനിഹന്ത്രീംഹരിനാരായണനമോ 10
സംവിന്മയജംഭൃകനിതെന്നുണ്ടൊരുശൂദ്രൻ വല്ലാതെതപംചെയ്തുവസി
ക്കുന്നുവനാന്തേ തൽബാധവരുത്തീടുകിലപ്പോഴ്ടനുണ്ടാ മിബ്ബാലനുജീ
വൻഹരിനാരായണനമോ 11. വാണീമുടനേകേട്ടുവനത്തിൽതിരയു
മ്പോൾ കാണായൊരുവൃക്ഷാഗ്രസമാലംബിതപാദം പ്രാണാദിലയിപ്പി
ച്ചുതപംതേടിനശൂദ്രം നീണാൾതലകീഴായ് ഹരിനാരായണനമോ
12. കീഴ്പ്പോട്ടുചതിപ്പാൻതുനിയുംശൂദ്രനെവാളാൽ മേല്പോട്ടുഗമിപ്പിച്ചു
ജഗന്നായകനപ്പോൾ അപ്പിട്ടുമുനീന്ദ്രൻശിശുവീപ്പിട്ടുതദാനീം കൂപ്പി
ത്തൊഴുതുരാമനെന്നാരായണനമോ 13. ആത്മീയവിധാനംത്തവെടി
ഞ്ഞുപ്പരധർമ്മാനാശ്രിത്യവസിക്കുന്നുതനന്നല്ലൊരുവനും രാമേണകൊല
പ്പെട്ടുതലത്രഗതിവന്നുസേവാഫലമല്ലേഹരിനാരായണനമോ 14.
ശ്രീരാമമഗസ്ത്യംമുനിമാനമൃമുനീനാം ഹാരംവലയംപൂണ്ടഥചോരുന്ന
ദശായാം താരേശമുഖീവാണവനംകണ്ടതിവേലം മാരാതുരനായീഹരി
നാരായണനമോ 15. സാകേതമഹാഗോപുരവാതുക്കലിറങ്ങീസീതാ
പതിമാശാസ്യതദീയാനുമതത്താൽ കൌബേരപുരത്തിന്നതിവേഗംനട
കൊണ്ടു സൌവർണ്ണവിമാനംഹരിനാരായണനമോ 16. ചിന്തിച്ചുജ
ഗന്നായകനന്തർമ്മനസാസൌ എന്തിത്തരമാപത്തുവരാൻകാരണമെന്നും
വസുധ്യതരഭൂതാധരണീപാലനഹേതോരസധതാമഥായാതിച നാരായ
ണനമോ 17. ദുഃഖാനുഭവത്തിന്നുപിറന്നുപുനരീഞാൻദുഷ്കർമ്മമൊരോ
ന്നേവതചെയ്തീടുവതിന്നും അക്കാനായമൊക്കെക്കരയേറിടുവതിന്നും
സല്കർമ്മവിരോധംഹരിനാരായണനമോ 18. ഭക്ത്യാഹയമേധന
യജിച്ചാകിലയത്നാം നിശ്ശേഷമഹാപാപമകന്നീടുമിതെന്നും വിശ്വസ്തമ
നാരാമനയച്ചൂസഹജംതം ദിക്ചക്രജയത്തിന്നരിനാരായണനമോ
19. ഹതപായുധിഗന്ധർവ്വരാന്നായുധപാണീൻ വിത്താദ്യമെട്ടപ്പിച്ചുസ
മല്ല്യാപയദസ്ത്രാൻ രക്ഷാമഥകൃതപാരതൻസിന്ധുകരാജ്യേവന്ദിച്ചുജഗ
ന്നാഥനെന്നാരായണനമോ 20. വാസിഷ്ഠനിയോഗേനതുടങ്ങീഹയ
മേധം നേദിഷ്ഠതുരംഗാലഭനേനാതിഗഭീരം സപാദിഷ്ഠതരാന്നാശന
പാനംമുനിപാളീ വൃന്ദിഷ്ഠസുരൌഘംഹരിനാരായണനമോ 21.
ലോകത്രയനാഥാനുമതാസംഗമദാഗ്ത്വാ ലോകംപ്രതിസംപ്രത്യയശീലാഗു
ണശീലാ അനമ്രമുഖീഭൂവിവരംപ്രാപചസീതാകോപിച്ചുരഘൂണാംപ
തിനാരായണനമോ 22. പുത്രാഗമനംകൊണ്ടുശമിപ്പിച്ചുസുധാത്രീ
പുത്രീവിരഹംകിഞ്ചനകത്താമനുജാനാം യജ്ഞംവിധിവൽചെയ്തുവന
ക്ഷീണമയോദ്ധ്യാ മദ്ധ്യാസ്ഥരഘൂണാംപതിനാരായണനമോ 23. അം
ഭോജഭവാജ്ഞാംതടവിക്കൊണ്ടുകൃതാന്തൻ സംഭാവിതവിപ്രാകൃതിക്കൈ
ക്കൊണ്ടുമഹാത്മാ അംഭോരുഹനേത്രാന്തികമാനമ്യപറഞ്ഞു വൻ
ചോലിനവാചാഹരിനാരായണനമോ 24 മന്ത്രിപ്രവരാണാന്ത
തിദ്ദൂരത്തുവെടിഞ്ഞെൻ മന്ത്രങ്ങൾചെവിക്കൊൾക ദിനേശാന്വയ

കേതോ മന്ത്രാന്തരമദ്ധ്യാഗതന്നെക്കൊല്ലുന്നമിന്നീ യങ്കഞ്ചനരാമാഹരി
നാരായണനംബോ 25.വിപ്രേന്ദ്രഗിരംകേട്ടകലത്താക്കിജനൌഘം അ
ക്കീന്നിജസൌമിത്രിയെവാതുക്കലുദാരം വിപ്രക്രിയസർവ്വംനിഗദിക്കെന്നുവ
ദന്തം മിത്രാത്മജനൃശചഹരിനാരായണനംബോ 26. മുപ്പാരിനുകല്പദ്രുമ
മേകേൾക്കഗിരംനീ ദിക്പാലരിൽമുമ്പുള്ളൊരുവൈവസ്വതനീഞാൻ
പത്മോത്ഭവവാചാഭഗവാനെദ്ദരിശിപ്പാൻഇപ്പോൾവരവായീഹരിനാ
രായണനംബോ 27. ലക്ഷ്മീപതിനാരായണനാകുന്നതു നീതാനക്ഷീണ
മഹിമ്നാന്നിധിജാതോയമിതുവ്യാം രക്ഷോവരനാശത്തെവരുത്തിക്ഷി
തിചക്രം രക്ഷിപ്പതിനായീഹരിനാരായണനംബോ 28. മീനായി ഹ
യഗ്രീവനെവെന്നീടിനതുംനീ പീനായതകൂർമ്മാകൃതിതേടീടിനതുംനീ
ക്ഷോണീവലയംതേററമേലററീടിനതുംനീ നൃനംനരസിംഹാകൃതിനാ
രായണനംബോ 29. ശ്രീവാമനനായ്ഭൂമിയളന്നീടിനതുംനീ മൂവേഴുരു
ഭൂപാൻമുടിചെയ്തീടിനതുംനീ ദേവാദികളാലർത്ഥിതനായിട്ടടനേഴാമാ
വിർഭവമിപ്പോൾഹരിനാരായണനംബോ 30.അന്നന്നുജഗദ്രക്ഷവരുത്തീ
ട്ടുവതിന്നാ യൊന്നൊന്നിയെവന്നൂഴിയിലാവിർഭവമേകും നിന്നംഗമൊ
രൊന്നജഗതാമീശ്വരനീണാ ളെന്നുള്ളിൽവിളങ്ങീടുകനാരായണനം
ബോ31.സൽക്കർമ്മമടുത്തോളമുരയ്ക്കുന്നിതുവിപ്രാ സ്വർഗ്ഗത്തിൽവസിക്ക
ന്നസുരൌഘങ്ങളുമിപ്പോൾദിക്ഷുസ്ഥിതിചെയ്യുന്നവയഞ്ചാപിമഹാത്മൻ
സ്വർഗ്ഗത്തിലെഴുന്നള്ളുകനാരായണനംബോ32.വൈവസ്വതമന്ത്രാന്തര
ദൈവപ്രതികൂല്യൻ കാലത്തെഴുന്നള്ളീഞ്ചതദുർവ്വാസമുനീന്ദ്രൻ വിപ്രോത്ത
മതിഷ്ഠക്ഷണമത്രേതിവദന്തം രാമാനുജമൂചേഹരിനാരായണനംബോ
33.അന്തഃപ്രതിപശ്യന്തിമഹാന്തോയമിദാനീം പ്രത്യക്ഷമമുംപശ്യതിസ
ർവ്വോപിജനോയം തദ്ദ്രഷ്ടമസാദ്ധ്യംമമയൽകിഞ്ചനരാമം ഇത്യുക്തമിദം
ലക്ഷ്മണ!നാരായണനംബോ 34. രാമാനുജ!രാമാനനമാലോകിതുമെ
ന്നെപ്പോവാനയയ്ക്കായ്കിൽക്കുലവുംനിന്നെയുമിപ്പോൾകോപാനലനിൽ
ചെററുപൊരിച്ചീടുവനീഞാൻ കാലാനലധാമാഹരിനാരായണനം
ബോ 35. വൃത്രാന്തകവജ്രാദപിദക്ഷാന്തകശൂലാ ദുഗ്രാന്തകപാശാദപി
നൈവാത്രഭയംമേ വിപ്രോത്തമശാപാദതിഭീതോഹമഥാതോ ഗച്ഛാമി
നരേന്ദ്രംഹരിനാരായണനംബോ 36.കാമാദിമതാംകോപമശക്യംമുനി
മാക്കും സാമാന്യമടക്കാൻപണിയുണ്ടെന്നുമറിഞ്ഞു രാമാനുജനംമാമുനി
ദുർഗ്ഗർവ്വമുണർത്താൻ രാമാംഘ്രിവണങ്ങീഹരിനാരായണനംബോ 37. സ
ർവ്വേശ്വരനേകേൾമമവാക്യംരഘുനാഥാ! ശർവ്വാംശഭവൻവന്നുപുറത്തുട്ട
ഥന്നിന്നു ഗർവ്വിച്ചുശപിക്കുന്നതിൻമുമ്പിങ്ങുമതിന്നേൻ ദുർവ്വാസസമാമോ
ദയനാരായണനംബോ 38. രാമായനമസ്തേരഘുനാഥായനമസ്തേ രാ
ത്രിഞ്ചരപക്ഷപ്രതിപക്ഷായനമസ്തേ ശാഖാമൃഗവൃദ്ധിക്ഷയദക്ഷായന
മസ്തേ സീതാപതയേതേഹരിനാരായണനംബോ 39.

ഇരുപത്തിഅഞ്ചാം വൃത്തം.

ചൊൽക്കൊള്ളുമന്തകനെമന്ത്രിച്ചയച്ചുഴറിനിഷ്കൈതവംതൊഴുതു

ദുർവ്വാസസംമുനിയെ ഛില്ലൂതലിത്ഥമരുളിച്ചെയ്യലക്ഷ്മണനൊട്ടൾക്ക
ണ്ണിഴിച്ചുഹരിനാരായണായനമഃ 1. നമ്മെപ്പിരിഞ്ഞുനടകൊണ്ടുനടേര
യിതന്നിന്നെത്യജിപ്പതിനുമിന്നാരഭേസപദി ധർമ്മത്തിനെത്തുമുടനല്ലാ
യ്യിൽബാധമമ ധന്യാധരിക്കയിതുനാരായണായനമഃ 2. സത്യപ്രതിജ്ഞ
കളെവേറിട്ടിരിക്കിലുടനെത്തുംനമുക്കനരകം യന്മയാസപദിത്യക്താ
സിനീയുമിനിയിത്യാഗവുംവധവുമോർത്താലഭേദമിതു നാരായണായനമഃ
3. അക്കാളമേഘനിഭനിത്ഥംപറഞ്ഞളവു തൃക്കാല്ക്കൽവീണുനടകൊള്ളു
ന്നലക്ഷ്മണനെ വെക്കംകൃതാന്തകനെടുത്തന്തരാ സപദിസ്വർഗ്ഗത്തിൽവ
ച്ചുഹരിനാരായണായനമഃ 4. വീരന്നെലക്ഷ്മണനെവേറിട്ടമൂലമിഹ
പോരുംമഹീതലനിവാസംനമുക്കമിനി ശ്രീരാമചന്ദ്രനിതി ചിന്തിച്ചു
ധാമനിജ മാരോടുമാരഭതെ നാരായണായനമഃ 5. നേരേകുശലവസുത
ന്മാർക്കനല്കീനിജ പാരാന്ത്രാജ്യമഖിലേശൻമഹാവിഭവെ പൂർണ്ണാമയോ
ധ്യയെവെടിഞ്ഞങ്ങുപോയിസരയൂതീരമാപഹരി നാരായണായനമഃ 6.
എല്ലാററിലുംവലിയചിത്രംനിനയ്ക്കിലിതു ചൊല്ലാന്നയോദ്ധ്യയിൽവിള
ങ്ങുംഗൃഹാവലികളല്ലാതതൊക്കെനടകൊണ്ടുമുതിർന്നരിയ കല്യാണരാമ
നൊടുനാരായണായനമഃ 7. സുഗ്രീവനീലഹനുമൽപ്രൌഢവാനരരു
മുഗ്രേതരാകൃതിതുടർന്നങ്ങുവന്നരികിൽ അഗ്രേവണങ്ങുമളവങ്ങാഞ്ജനേ
യനുടെ ജഗ്രാഹപാണികളെനാരായണായനമഃ 8. ശ്രീരാമനിർഗ്ഗമമറി
ഞ്ഞുവിഭീഷണനുമാരാൽവെടിഞ്ഞു നിജലങ്കാപുരീമപിച പാരാന്ത്രാ
ക്ഷസരുമായ്പുവീണുഭുവി നാരായണാംഘ്രികളിൽ നാരായണായനമഃ
9. ചൊന്നാവണഞ്ഞരികിൽവന്നങ്ങു വായുസുതനന്നേരമാത്മപതിത
ന്നോടുരാമനൊടു ഉന്നതകീർത്തിതടവീടുന്നരാമ! പുനരൊന്നങ്ങുനോക്ക
ദിവിനാരായണായനമഃ 10. ബ്രഹ്മാവുതാനിതവണങ്ങുനുവിശജന
സമ്മോദമേകുവതിനാലോകനേനതവ അമ്മോമലക്കമനിപൂൽകുംപുരാ
നുമിത സമ്മോദവാന്നരികിൽനാരായണായനമഃ 11. എണ്ണേറുവോരു
പരമാനന്ദവാരിനിധി തിണ്ണംവളർന്നതിരമാലാശതാവലികൾ കണ്ണായി
രത്തിലുമുതിർപ്പിച്ചുവാർത്തരിയ വിണ്ണോരിൽവീരനിതനാരായണായന
മഃ 12. വില്ലാളിമാരനുടെവില്ലോശവെല്ലുമൊരു ചില്ലീവിലാസവുമിയ
ന്നനന്തസ്തനികൾ സ്വർല്ലോകനാരികളിതല്ലോവസന്തിദിവി കല്യാ
ണരൂപിണികൾനാരായണായനമഃ 13. ദിക്ഷുപ്രസന്നമതിവിദ്യാധരാ
വലിയു മക്ഷൂദ്രഭക്തിയുതഗന്ധർവ്വപാളികളും അക്ഷീണകാന്തിതടവീട്ടു
ന്നയക്ഷഗണലക്ഷംവിമാനമതിൽനാരായണായനമഃ 14. വേദങ്ങൾ
നാലുമിതമൂർത്തീകരിച്ചരികിലാദൈവവിളങ്ങിനൊരു ഗായത്രിതാനുമിത
അദിത്യചന്ദ്രശിഖിതേജസ്ത്രയങ്ങളിവ മോദേനവന്നുഹരിനാരായണായ
നമഃ 15. ഇത്ഥംപ്രഭഞ്ജനസുതൻചെന്നുണർത്തുമളവത്യാദരേണപരമൊ
ന്നങ്ങുനോക്കിദിവി ബദ്ധാദരംനഭസിവന്ദിച്ചുവാനവരുമുത്താനലോച
നനെനാരായണായനമഃ 16. മുപ്പാരിടത്തിനുമരിഷ്ടങ്ങൾപോക്കുവതി
നിബ്ഭൂമിതന്നിൽവിലസീടുന്നകല്പതരു ശില്പംകലർന്നതിരുമുല്പാവിൽ

വാനവരുപുഷ്പങ്ങൾതൂകിഹരിനാരായണായനമഃ 17. കാണായവിശ്വ
മിതുഞാനത്രെയെന്നുമതിൽവാണോരുദേവഗണമെന്നങ്ങുമെന്നുമപി വാ
ണീമനോവിരചിതമ്മേമഹാപദവി താനെന്നുറച്ചുഹരിനാരായണായ
നമഃ 18. ചൊല്ലാവതെന്തരിയകല്യാണവാരിനിധികല്ലോലമാലയിലുടി
ച്ചോരുരാമശശി എല്ലാരൊടുംസരയുതന്നിൽകുളിപ്പതിനു ചൊല്ലിത്തെ
ളിഞ്ഞുഹരിനാരായണായനമഃ 19. തിങ്ങുന്നഭക്തിഭരകീശേശയാതുന
ർ മണ്ടാതെകണ്ടുഭഗവന്നാമചൊല്ലിമുഹു രണ്ടാശുവീണുസരയൂനീരി
ലൊക്കെയവർ മുങ്ങിത്തെളിഞ്ഞുഹരിനാരായണായനമഃ 20. ഉള്ളിൽ
പെരുത്തതിരുപുള്ളം ധരിച്ചധികവെള്ളക്കപിപ്രവരരുല്ലാസമാന്നരിയ
വെള്ളത്തിൽവീണുമണിയാനം കരേറിയെഴുന്നള്ളിത്തുടങ്ങിഹരിനാരായ
ണായനമഃ21. ഒന്നൊന്നിയെനഭസിപൊങ്ങുംവിമാനതതി തന്നിൽതെ
ളിഞ്ഞുവിലസീടുന്നദിവ്യജന വൃന്ദപ്രഭാപടലപൂർണ്ണംജഗത്രിതയമന്നേ
രമാശുഹരിനാരായണായനമഃ22. നീലാരവിന്ദസമനീലെജ്ജലേസദപി
നീലേസലീലമനുകൂലേനിലീനവതി പൌലസ്ത്യവൃത്തിയിൽവിചിത്രംഭ
വിച്ചുസലിലാദ്ഭുതഭവിച്ചുശിഖിനാരായണായനമഃ 23 തപ്പാതെരാമപദ
മുൾപ്പൂവിലാക്കിനളനപ്പോളിറങ്ങിനദിയിൽപോയ് കുളിച്ചുളവിൽ
മുപ്പാരടത്തിലതിശില്പംകലന്ന സുരശില്പിതപമാൻഹരിനാരായണായന
മഃ 24. ചൊൽക്കൊണ്ടനൈരൃതനരാഹപാദിവാനരരു കൈക്കൊണ്ടദി
വ്യഗതികണ്ടസ്സുരാദികളു മുൽക്കണ്ഠപൂണ്ടിതതിനെക്കൈവരാത്തവരും
ചിൽക്കാതലെത്തൊഴുതുനാരായണായനമഃ 25. ഭക്ത്യാപദാംബുരുഹ
മൻപോടുകൂപ്പിനതനക്തഞ്ചരാധിപനൊടിത്ഥംപറഞ്ഞുഹരിനക്തഞ്ച
രേന്ദ്രശൃണുനിത്യംവിഭീഷണ! പരിത്രാഹിരാക്ഷസനെനാരായണായന
മഃ 26. ഏല്പോളംമുതിൻബതന്നീപോരുമാകിലവ രെല്ലേരുമേളവിവരു
ത്തുംവിനാശമിതിതല്ലാലനായപുരിയിൽപോയിരിക്കയൊരു കല്പംസുഖി
ച്ചുഹരിനാരായണായനമഃ27 ഉന്നിദ്രകാന്തിതടവീടുന്നവായുസുത! ചിന്ന
തപമെന്തിനിനിനീയുംവസിക്കഭുവി നിന്നാൽജഗത്തിനുഭവിക്കപ്പെടുന്നു
സുഖമൊന്നിച്ചുമേലിൽഹരിനാരായണായനമഃ28 അനന്ദവാനരികിൽ
വീണങ്ങുകൈതൊഴുതു ധാതാവുചൊല്ലിയിതുശ്രീരാമചന്ദ്രനൊടു അ
നന്ദധാമനിജമാരോഹസൂര്യകുലചൂഡാമണേ! സപദിനാരായണായ
നമഃ 29. മാർത്താണ്ഡവംശതിലകാനന്തമാംജഗതി കീർത്തിംവള
ർത്തിവിലസീടുംപരമ്പുരുഷ തീർത്ഥാസ്പദാംഘ്രിയുഗരക്ഷാമഹത്തിമിര
മാർത്താണ്ഡരാമജയനാരായണായനമഃ 30. ആകണ്ഠമഗ്നകപിവാ
ത്സല്യമേദുരിത മാഖണ്ഡലാദിവിബുധശ്രേണിവാഴുമൊരു വൈകുണ്ഠ
വാസിജനകോലാഹലഞ്ചശൃണു വൈകുണ്ഠരാമഹരിനാരായണായന
മഃ 31. അസ്മൽപദേഷുനിവസാമിപ്രഭോ? വയമിതദ്ദൈവജന്മബ
തസാഫല്യമായിപരം അദ്ദൈവലോചനമുദാരക്ഷമംഭവതു സന്ദർശ
നേനതവനാരായണായനമഃ 32. തൃക്കാലിൽമേവിനനപ്രാതച
[illegible]കയു മക്കുർമ്മരാജസമമാകുന്നപാവടിയുമക്കേതകീകുസുമമൊത്തോ

